

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 49 | THE ONLINE OFFICIAL NEWS BULLETIN | 2022 December 03

## SEASON OF ANNUNCIATION | അറിയിപ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 4 Mawlodeh d-Yuhanon Mamdono Birth of John Baptist Comme. of the Martyrs St. Barbara and St. Juliana ♪6 | 5 ♪2 | 6 Comme. of St. Soke (St. Nicholas) Bishop of Myre (Christmas Father) ♪6 | 7 ♪2 | 8 47th Mem. of H.H.Baselios Augen I (Devalokam Catholicate Aramana) ♪6 | 9 10th Memorial of Mathews Mar Barnabas Metropolitan (Valayanchirangara) ♪2 | 10 Comme. of Martyrs St. Behnam, his sister Sarah and other Martyrs & Comme. of St. Philoxenos of Mabbug ♪8 |




## ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് സ്മാരക പുരസ്കാരം സമ്മാനിച്ചു

ന്യൂഡൽഹി: ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ സ്മരണാർഥം ഡൽഹി സോഫിയ സൊസൈറ്റി ഏർപ്പെടുത്തിയ പുരസ്കാരം വിദ്യാഭ്യാസ പരിഷ്കർത്താവും എൻജിനീയറുമായ സോനം വാങ്ചുക്കിന് മുൻ ഉപരാഷ്ട്ര പതി എം.വെങ്കയ്യ നായിഡു സമ്മാനിച്ചു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവ അധ്യക്ഷത വഹിച്ചു. മുൻ കേന്ദ്രമന്ത്രി സൽമാൻ ഖുർഷിദ്, ഡൽഹി ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദിമെത്രയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. കെ. എം. ജോർജ് എന്നിവർ പ്രസംഗിച്ചു. 'ഗ്രിഗോറിയോസ് ദ് ഗിഫ്റ്റഡ് എന്ന പുസ്തകം പ്രകാശനം ചെയ്തു.




**പരിശുദ്ധ കാതോലിക്കാ ബാവ തിരുമേനി ഉപരാഷ്ട്രപതി ജഗദീപ് ധൻഖറെ സന്ദർശിച്ചു. ഡോ. യൂഹാനോൻ മാർ ദിമത്രയോസ്സ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാദർ സജി യോഹന്നാൻ എന്നിവർ സമീപം.**

## എരിത്രിയൻ പാത്രിയാർക്കീസ് ആബൂനെ കെർലോസ് കാലം ചെയ്തു



അസ്മാര: എറിത്രിയൻ ഓർത്തഡോക്സ് സഭാതലവൻ ആബൂനാ കെർലോസ് (കൂറിലോസ്) പാത്രിയർക്കീസ് (96) കാലംചെയ്തു. എറിത്രിയൻ സഭയുടെ അഞ്ചാമത്തെ പാത്രിയർക്കീസായി 2021 ജൂൺ 13-നാണ് വാഴിക്കപ്പെട്ടത്. കോപ്റ്റിക് സഭ ഉൾപ്പെടെ മറ്റ് ഓറിയൻറൽ ഓർത്തഡോക്സ് സഭകൾ ഇദ്ദേഹത്തെ അംഗീകരിച്ചിരുന്നില്ല. കോപ്റ്റിക് സഭ അംഗീകരിച്ച അവസാനത്തെ പാത്രിയർക്കീസ് ആബൂനാ അന്തോണിയോസ് 15 വർഷമായി വീട്ടുതടങ്കലിലായിരുന്ന് 2022 ഫെബ്രുവരി 9-ന് കാലം ചെയ്തു. കാനോനിക പാത്രിയർക്കീസ് കാലം ചെയ്തതിനെ തുടർന്ന് ആബൂനാ കെർലോസ് കോപ്റ്റിക് സഭാ തലവൻ പോപ്പ് തെവദ്രോസ് രണ്ടാമനെ സന്ദർശിച്ച് കോപ്റ്റിക് - എറിത്രിയൻ സഭാബന്ധങ്ങൾ പുനഃസ്ഥാപിച്ചു.

അലക്സന്ത്രിയൻ ആരാധനക്രമ പാരമ്പര്യത്തിൽ ഉൾപ്പെടുന്ന മൂന്ന് സ്വതന്ത്ര സ്വയംശീർഷക സഭകളാണ് കോപ്റ്റിക്, എത്യോപ്യൻ, എറിത്രിയൻ ഓർത്തഡോക്സ് സഭകൾ. എത്യോപ്യൻ - എറിത്രിയൻ സഭകൾ കോപ്റ്റിക് സഭയുടെ പുത്രീസഭകളായി കണക്കാക്കപ്പെടുന്നു. ഇന്നും ഈ രണ്ടു സഭകളും കോപ്റ്റിക് പോപ്പിന് 'സമന്മാരിൽ മുമ്പൻ' എന്ന സ്ഥാനം നൽകി ആദരിക്കുന്നു




**മലബാർ ഭദ്രാസനത്തിലെ എടക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ 2022 നവംബർ 28, 29 തീയതികളിൽ പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ നടത്തപ്പെട്ടു. ഡോ. സഖറിയാസ് മാർ അപ്രേം, ഗീവർഗീസ് മാർ പക്കോമിയോസ്, ഗീവർഗീസ് മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്തമാർ സഹകാർമികത്വം വഹിച്ചു.**

ലേഖനം

# മലങ്കരസഭ നടത്തിയത് അസ്തിത്വം നിലനിർത്താൻ ഉള്ള പോരാട്ടം



## ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത

പോരാട്ടങ്ങളുടെ ചരിത്രമാണ് മലങ്കരസഭയ്ക്ക് എന്നും പറയാനുള്ളത്. ആളും അർഥവും ഇല്ലാതിരുന്ന കാലത്ത് മലയാളത്തിലെ വി. മാർത്തോമ്മായുടെ സഭയ്ക്ക് നേരിടേണ്ടി വന്നത് കൊടിയ പീഡനമായിരുന്നു എന്നതിന് ചരിതം സാക്ഷി. ഇന്നും അതിന്റെ മുറിവുകൾ ഉണങ്ങിയിട്ടില്ല. 16-ാം നൂറ്റാണ്ടിൽ പറങ്കികളുടെയും, പോർട്ടുഗീസുകാരുടെയും കോളനിവൽക്കരണത്തിന്റെ പീഡനം ഏറ്റവും കൂടുതൽ അനുഭവിച്ചത് മലങ്കരസഭയാണ്. സമ്പത്തിന്റെ പെരുമയും, അധികാരത്തിന്റെ ഗർവ്വും, വിദേശത്തു നിന്ന് ലഭിച്ച പിന്തുണയും എല്ലാംകൊണ്ട് ഈ സഭയെ തച്ചു തകർക്കുവാൻ നോക്കിയവർ അത്ര നിസാരക്കാർ ആയിരുന്നില്ല. അത് പല ദിക്കുകളിൽ നിന്ന് ആയിരുന്നു എങ്കിലും എല്ലാവരുടെയും ഉദ്ദേശ്യം ഒന്നു തന്നെ ആയിരുന്നു. എന്നാൽ മലങ്കരസഭ നയിച്ച പോരാട്ടം കിഴക്കോട്ടോ, പടിഞ്ഞാറോട്ടോ എന്നതിനുവേണ്ടി ആയിരുന്നില്ല. മറിച്ച് സഭയുടെ അസ്തിത്വം നിലനിർത്താൻ ഉള്ള പോരാട്ടം ആയിരുന്നു. മലങ്കര സഭയ്ക്ക് നേരെ വന്ന എല്ലാ പിന്തിരിപ്പൻ ശക്തികൾക്കും മുമ്പിൽ നിന്നുകൊണ്ട് 'കടക്ക് പുറത്ത്' എന്ന് പറയുവാൻ മലങ്കരസഭ അന്നേ ആർജ്ജവം കാട്ടിയിരുന്നു. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി മുതലുള്ള എല്ലാ പിതാക്കന്മാരും ഈ നാടിന്റെ നിയമവ്യവസ്ഥകൾ അനുസരിച്ച് മാത്രമാണ് പ്രവർത്തിച്ചിട്ടുള്ളത്. മലങ്കരസഭയ്ക്ക് ലഭിച്ചിട്ടുള്ള റോയൽ കോടതി വിധികൾ തുടങ്ങി സുപ്രീം കോടതി വിധി വരെ അനുകൂലമായി ലഭിച്ചതും ഈ വിശുദ്ധ സഭ ഇവിടുത്തെ നീതിന്യായ വ്യവസ്ഥയ്ക്ക് വിധേയപ്പെട്ട് പ്രവർത്തിക്കുന്നു എന്നതിന്റെ വ്യക്തമായ ദൃഷ്ടാന്തമാണ്. ഇപ്പോൾ വിഴിഞ്ഞം സംഭവം നമുക്ക് വളരെ പരിചയമാണ്. ഒരു കീഴ്കോടതി വിധി വന്ന ഉടൻതന്നെ സർക്കാർ എല്ലാ സന്നാഹവുമായി ചെന്ന് ആ വിധി നടപ്പാക്കുവാൻ കാണിച്ച തിരക്കും, ശുഷ്കാന്തിയും കണ്ട് വല്ലാതെ അതിശയിച്ചു പോയി. കാരണം മലങ്കരസഭയ്ക്ക് ലഭിച്ച സുപ്രീം കോടതി വിധി നടപ്പാക്കാതിരിക്കാൻ മുട്ടുന്യായങ്ങൾ പറയുമ്പോൾ തന്നെയാണ് ഇവിടെ ഒരു വശത്ത് ഒരു കീഴ്കോടതി വിധി നടപ്പാക്കുവാൻ ഇത്രമാത്രം ഉത്സാഹം കാണിക്കുന്നത്. ഈ ഇരട്ടത്താപ്പ് എങ്ങനെ കണ്ടില്ലെന്ന് നടിക്കാനാവും. അവിടെ നടപ്പാക്കുമ്പോൾ ഉണ്ടാകുന്ന പ്രത്യാഘാതങ്ങൾ ഒന്നും സർക്കാരിനെ ലവലേശം പിന്നോട്ട് മാറ്റുന്നില്ല എന്നു മാത്രമല്ല അത്തരം പ്രതിസന്ധികളെയും പ്രശ്നങ്ങളെയും എന്തു വില കൊടുത്തും നേരിടുവാൻ സർക്കാർ സജ്ജമായി എന്നതാണ് വാർത്തകളിൽ നിന്ന് മനസ്സിലാക്കുവാൻ സാധിക്കുന്നത്. ഇതിന്റെ പകുതി ഇച്ഛാശക്തി ഉണ്ടെങ്കിൽ മലങ്കരസഭാ തർക്കം ഇവിടെ എന്നേക്കുമായി പര്യവസാനിക്കുമായിരുന്നു. ജനാധിപത്യത്തെ കശാപ്പു ചെയ്യുന്ന കള്ളനാണയങ്ങൾ ആരാണെന്ന് ഇവിടെ വെളിപ്പെടുകയാണ്. മലങ്കര സഭ ജനാധിപത്യവും എപ്പിസ്കോപ്പസിയും ഒരുപോലെ സമ്മേളിക്കുന്ന ശ്രേഷ്ഠമായ ഭരണഘടനയുടെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന സഭയാണെന്ന് ഒരിക്കൽക്കൂടി പറയട്ടെ.

ഭാഗ്യവാനും, പരിശുദ്ധനുമായ പ. ബസേലിയോസ് മാർത്തോമാ പൗലോസ് രണ്ടാമൻ ബാവായുടെ വാക്കുകൾ കടമെടുത്താൽ, രാഷ്ട്രീയമായി ഈ സഭയെ പ്രതിരോധിക്കുവാനോ, മറ്റേതെങ്കിലുംതരത്തിൽ ഈ സഭയെ സഹായിക്കുവാനോ ആരും ഉണ്ടായിരുന്നില്ല. കൂടെ നിൽക്കുന്നു എന്ന് കരുതിയവർ പോലും കുതികാൽ ചവിട്ടുന്ന അവസ്ഥയാണ് വി. സഭ നേരിട്ടത്. മുകളിലേക്ക് നോക്കി 'ഞങ്ങളുടെ സഹായം ആകാശവും, ഭൂമിയും ഉണ്ടാക്കിയ ദൈവത്തിൽ നിന്ന് വരുന്നു' എന്ന് പ്രാർഥിച്ച് ഈ സഭയെ ധീരമായി നയിച്ച സഭാസ്നേഹികളുടെ അധ്വാനമാണ് ഇന്ന് ഈ സഭ അനുഭവിക്കുന്ന സ്വാതന്ത്ര്യം. അല്ലാതെ മറ്റൊന്നും ഈ സഭയ്ക്ക് ലഭിച്ചില്ല. ഇന്നും അതിന് വലിയ മാറ്റം ഉണ്ടായി എന്ന് തോന്നുന്നില്ല. ഈ സഭയുടെ പഴയ പള്ളികൾ ഉൾപ്പെടെ പിടിച്ചെടുത്ത്, അധികാരത്തിന്റെയും സമ്പത്തിന്റെയും ധാരാളിത്തത്തിൽ, വിദേശ മേൽക്കോയ്മയുടെ ഹുങ്കിൽ നിരാലംബരായി സഭാ വിശ്വാസികളെ ഇറക്കിവിടുമ്പോൾ മുളംകൂട്ട് പോലും വെക്കുവാൻ കഴിയാത്ത ഒരു സമൂഹം ഇവിടെ അനാഥരായി പോകും എന്ന് വിചാരിച്ചു. പക്ഷേ, ഈ സഭയെ ദൈവം കൈവിട്ടില്ല. സുപ്രീം കോടതി വിധിക്കു ശേഷം മലങ്കരസഭാ തർക്കം എന്നേക്കുമായി തീർപ്പു



കല്പിച്ചപ്പോൾ അത് ഒഴിവാക്കുവാൻ നിരവധി ശ്രമങ്ങൾ പല ദിക്കുകളിൽ നിന്നും ഉണ്ടായി. സഹായഹസ്തവുമായി തെക്ക് പാറശാല മുതൽ വടക്ക് കാസർകോട് വരെ 'മധ്യസ്ഥന്മാരുടെ' വലിയ നിര തന്നെ ഉണ്ടായിരുന്നു. എന്നാൽ ഇത് 'മലങ്കരസഭയ്ക്ക് മാത്രം' ലഭിച്ച സഹായ വാഗ്ദാനം ആയിരുന്നുവോ? എന്ന് ഈ അടുത്ത ദിവസങ്ങളിൽ വന്ന വാർത്തകൾ കാണുമ്പോൾ ചിന്തിച്ചു പോകുന്നു. എറണാകുളത്ത് ഭൂരിപക്ഷം നോക്കി ക്രിസ്തീയ സാക്ഷ്യത്തിന് നിരക്കുന്നവിധത്തിൽ പ്രശ്നം പരിഹരിക്കുവാൻ ആരും ഇപ്പോൾ താൽപര്യപ്പെടുന്നില്ല. സത്യത്തിൽ ഒരു വിഭാഗം പ. മാർപാപ്പാ അർപ്പിക്കുന്ന രീതിയിൽ ജനാഭിമുഖമായി വിശുദ്ധ കുർബാന അർപ്പിക്കുവാൻ താല്പര്യപ്പെടുമ്പോൾ മറ്റൊരു വിഭാഗം പാരമ്പര്യമായി വിശുദ്ധ കുർബാന അർപ്പിക്കുവാൻ ആഗ്രഹിക്കുന്നു. ഈ രണ്ട് രീതിയും നിലനിൽക്കുന്നതിനാൽ ജനഹിതം പരിശോധിച്ച് ഭൂരിപക്ഷം അഭിപ്രായമനുസരിച്ച് തീരുമാനമെടുക്കുവാൻ ക്രൈസ്തവ നേതാക്കന്മാർ മുമ്പിട്ട് ഇറങ്ങേണ്ടതാണ്. ക്രൈസ്തവ സാക്ഷ്യം എന്നത് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രം ബാധകമായ ഒന്നല്ലല്ലോ. അത് കാത്തുസൂക്ഷിക്കുവാൻ എല്ലാ സഭകൾക്കും ഉത്തരവാദിത്വമുണ്ട് എന്ന് ഓർപ്പിക്കട്ടെ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരു ദേശീയ സഭയാണ്. അതുകൊണ്ടുതന്നെ ഈ ദേശത്തിന്റെ നിയമ വ്യവസ്ഥകൾക്കനുസരിച്ച് അതിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി പോരാടുവാൻ ഈ സഭയ്ക്ക് അവകാശമുണ്ട്. ഇവിടുത്തെ നിയമവ്യവസ്ഥ വിട്ട് ഒന്നും ചെയ്യുവാൻ സഭ ആഗ്രഹിച്ചിട്ടില്ല. ഇന്നുവരെ അങ്ങനെ ഒരു പാരമ്പര്യവും ഈ സഭയ്ക്ക് ഉണ്ടായിട്ടില്ല. മലങ്കരസഭാ തർക്കത്തിൽ മധ്യസ്ഥത വഹിക്കുവാൻ വെമ്പൽകൊണ്ട് നിൽക്കുന്ന നേതാക്കന്മാരും പിതാക്കന്മാരും ഇത്തരം സാഹചര്യങ്ങളിൽ പുനർവിചിന്തനം നടത്തേണ്ടത് അനിവാര്യമാണ്. ഇത് ആരോടെങ്കിലുമുള്ള വൈരാഗ്യത്തിൽ പറയുന്നതാണ് എന്ന് കരുതരുത്. മലങ്കരസഭയ്ക്ക് എല്ലാവരോടും സ്നേഹവും സൗഹൃദവും മാത്രമേ ഉള്ളൂ. ഈ സഭയെ സഹായിച്ചവരോട് മലങ്കരസഭ എന്നും കടപ്പെട്ടിരിക്കും. എന്നാൽ അതിന്റെ സ്വാതന്ത്ര്യത്തെ ഹനിക്കുന്ന തരത്തിലുള്ള നടപടി ആരുടെ ഭാഗത്തുനിന്ന് ഉണ്ടായാലും അതിനെ ശക്തമായി പ്രതിരോധിക്കുവാനുള്ള ഉത്തരവാദിത്വവും ഈ സഭയ്ക്ക് ഉണ്ട് എന്ന് വിനയത്തോടെ ഓർപ്പിക്കട്ടെ. മലങ്കരസഭ ഒന്നാണ്. അതിനെ വെട്ടിമുറിക്കുവാൻ സഭ ആഗ്രഹിക്കുന്നില്ല. ഒന്നായി നിൽക്കുന്നതിന്റെ ശക്തിയെ തിരിച്ചറിയുന്നവർ അത് രണ്ടായി കാണുവാൻ ആഗ്രഹിച്ച് ചക്കരവാക്കും മുഖസ്തുതിയും പറഞ്ഞു അടുത്തു വരുമ്പോൾ അത് തിരിച്ചറിയുവാനും സഭാ മക്കൾക്ക് കഴിയണം. കേരളത്തിൽ ഇപ്പോൾ നിലനിൽക്കുന്ന സാഹചര്യങ്ങൾ ആ വലിയ തിരിച്ചറിവിന് നമ്മെ സഹായിക്കും.

ചില പോരാട്ടങ്ങൾ മാധ്യമ ശ്രദ്ധ നേടുമ്പോൾ ശ്രേഷ്ഠമായ ആരാധനയും, പാരമ്പര്യവും ഉള്ള ഈ വി. സഭ കൂനൻകുരിശ് മുതൽ ഇങ്ങോട്ട് നടന്നുവന്ന എല്ലാ പോരാട്ടങ്ങളെയും അതിൽ ജീവൻ കൊടുത്തും പോരാടിയ പൂർവ്വസൂരികളെയും ആദരവോടെ സ്മരിക്കാതെ തരമില്ല. വി. സഭയെ ദൈവം വഴിനടത്തട്ടെ.





**കട്ടച്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഇടവക മെത്രാപ്പോലീത്താ എബ്രഹാം മാർ എപ്പിഫാനിയോസ് സന്ദർശിക്കുകയും വി. കുർബ്ബാന അർപ്പിക്കുകയും ചെയ്തു.**



**കുട്ടിക്കാനം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിലെ സെന്റ് മേരീസ് ചാപ്പലിന്റെ കൂദാശ ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ സഖറിയ മാർ സേവേറിയോസിന്റെ മുഖ്യ കാർമികത്വത്തിൽ നടത്തപ്പെട്ടു. കോളജ് ചാപ്ലെൻ ഫാ. നോബിൻ ഫിലിപ്പ്, ഓഫീസ് മാനേജർ ഫാ. ജോൺ സാമുവൽ, ഫാ. ജോൺ ജോർജ് എന്നിവർ സഹകാർമികത്വം വഹിച്ചു. കോളജ് ഡയറക്ടർ പ്രിൻസ് വർഗീസ്, പ്രിൻസിപ്പൽ ഡോ. ജയരാജ് കൊച്ചുപിള്ള, അധ്യാപകർ, വിദ്യാർത്ഥികൾ എന്നിവർ സന്നിഹിതരായിരുന്നു.**



**കുവൈറ്റ് ടൗൺ മലയാളി ക്രിസ്ത്യൻ കോൺഗ്രിഗേഷൻറെ (കെ.ടി.എം.സി.സി.) പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ച് നാഷണൽ ഇവാഞ്ചലിക്കൽ ചർച്ചിൻറെ (എൻ.ഈ.സി.കെ.) ആഭിമുഖ്യത്തിൽ ഏഷ്യാനെറ്റും, കണക്ഷൻസ് മീഡിയായും ചേർന്ന് കുവൈറ്റിലെ മുഴുവൻ ക്രൈസ്തവ സമൂഹത്തെയും ഏകോപിച്ചുകൊണ്ട് നടത്തിയ സൈലൻറ് നൈറ്റ് 2022-ൽ, കുവൈറ്റ് സെൻറ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ ക്വയർ ടീമുകൾ സീനിയർ മലയാളം വിഭാഗത്തിൽ ഒന്നാം സ്ഥാനവും, ജൂനിയർ ഇംഗ്ലീഷ് വിഭാഗത്തിൽ രണ്ടാം സ്ഥാനവും കരസ്ഥമാക്കി.**



**തുംകൂർ സെന്റ് മദർ തെരേസ റോമൻ കത്തോലിക്കാ ഇടവക നവാഭിഷിക്തനായ എബ്രഹാം വർക്കി റമ്പാനെ ആദരിച്ചു.**

പുസ്തകം



# വിശുദ്ധ രഹസ്യങ്ങൾ

## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

### ആമുഖം

പൗരസ്ത്യ സഭയിൽ ദൈവാരാധനയുടെ മകുടമാണ് വിശുദ്ധ കുർബ്ബാന അഥവാ വി. ബലി. നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര രഹസ്യങ്ങളെ വീണ്ടും സാക്ഷാത്കരിക്കുകയാണ് വിശുദ്ധ കുർബ്ബാനയിലൂടെ നാം ചെയ്യുന്നത്. ബലി കൂടാതെ മറ്റ് യാതൊരു രഹസ്യങ്ങളും (കൂദാശകളും) പൂർത്തിയാകുന്നില്ല. അർത്ഥവത്തും മനോഹരവും ശ്രേഷ്ഠവുമായ വിശുദ്ധ കുർബ്ബാനയെക്കുറിച്ച് വ്യക്തമായ ഒരവബോധം സാധാരണ വിശ്വാസികളുടെ ഇടയിൽ ഉണ്ടാക്കിയെടുക്കുവാനുള്ള ഒരു ശ്രമത്തിന്റെ ഭാഗമാണ് ഈ പുസ്തകം. അറബികളുടെ മെത്രാനായിരുന്ന (അർബേലിലെ മെത്രാൻ എന്നും ഒരു വ്യാഖ്യനം ഉണ്ട്) ഗീവർഗ്ഗീസ്, മോശ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ നാല് പാശ്ചാത്യ സുറിയാനി സഭാപിതാക്കന്മാർ വിശുദ്ധ കുർബ്ബാനയ്ക്ക് നൽകിയ വ്യാഖ്യാനങ്ങളുടെ മലയാളത്തിലേക്കുള്ള തർജ്ജമയാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. ഇവയിൽ ദാരായിലെ മാർ യോഹന്നാൻ ഒഴികെ മറ്റുള്ളവരുടെ വ്യാഖ്യാനങ്ങൾ മലയാളത്തിൽ ഇതര സഭകളിൽനിന്ന് പ്രസിദ്ധീകരിച്ചിട്ടുണ്ട്, ഇവയ്ക്കെല്ലാം ഇംഗ്ലീഷ് വിവർത്തനങ്ങളും നിലവിലുണ്ട്. എന്നാൽ ഈ തർജ്ജമ അവയിൽ ഒന്നിന്റേയും പകർത്തിയെഴുത്തോ വിവർത്തനമോ അല്ല. എന്നാലോ ഈ വിവർത്തകൻ നേരിട്ട് സുറിയാനി മൂലഗ്രന്ഥങ്ങളിൽനിന്ന് വിവർത്തനം ചെയ്തിട്ടുള്ളതാകുന്നു.

മലങ്കരസഭയിൽ വിശുദ്ധ കുർബ്ബാനയ്ക്ക് നൽകുന്ന പ്രാധാന്യം മറ്റൊന്നിനും തന്നെ നൽകുന്നില്ല. അത്രയ്ക്ക് അദ്വിതീയമാണ് വിശുദ്ധ കുർബ്ബാനയുടെ സ്ഥാനം. വിശുദ്ധ വേദപുസ്തകത്തിന്റെ ധ്യാനവും പഠനവും വ്യാഖ്യാനവും വിസ്മരിച്ചുകൊണ്ടല്ല ഇത് പറയുന്നത്. ഈ രണ്ടു കാര്യത്തിലും സഭ ആധുനിക കാലത്ത് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതായിട്ടുണ്ട്. ആ ഒരു തിരിച്ചറിവിലാണ് സെമിനാരി വിദ്യാഭ്യാസത്തിന് ശേഷം സഭയുടെ ആരാധനാശാസ്ത്രം, പാരമ്പര്യം എന്നീ വിഷയങ്ങളിലേക്ക് തിരിയുവാനും പഠിക്കുവാനും ആഗ്രഹിച്ചത്.

ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശ്യം സഭാമക്കളുടെ മനസ്സിൽ തങ്ങൾ വിശ്വസിക്കുകയും ആരാധിക്കുകയും ചെയ്യുന്ന കാര്യങ്ങളെ രൂഢമൂലമാക്കുക എന്നതാണ്. ശരിയായ അവബോധം വിശ്വാസ കാര്യങ്ങളെപ്പറ്റി ഇല്ലാത്തതിനാൽ നവീന അബദ്ധോപദേശങ്ങളുടെ പിടിയിൽപ്പെട്ടുപോകുന്ന സഭാമക്കളുടെ സംഖ്യ വളരെയധികമാണ്. അർത്ഥമറിയാതെ ആരാധനയിൽ അലസമായി സംബന്ധിക്കുന്നവരാണ് നമ്മിൽ പലരും. ആയതുകൊണ്ട് വിശുദ്ധ കുർബ്ബാനയുടെ ആഴങ്ങളിലേക്ക് പോയി അതിന്റെ നാനാതലങ്ങളിലുള്ള അർത്ഥം മനസ്സിലാക്കി ആരാധനയിൽ സമ്യക്കായി സംബന്ധിക്കുവാൻ സഭാമക്കൾക്ക് ഈ പുസ്തകത്തിലൂടെ സാധിക്കണമെന്ന് ഹാഠാതാശിക്കുന്നു. ബഹുമാനപ്പെട്ട വൈദിക ശ്രേഷ്ഠർ ഇത് വായിക്കുകയും ജനങ്ങളെ പഠിപ്പിക്കുകയും കഴിയുമെങ്കിൽ ഒരു ഭവനത്തിൽ ഒരു പുസ്തകം സൂക്ഷിച്ച് വയ്ക്കുവാൻ പ്രേരിപ്പിക്കണമെന്നും ആശിക്കുന്നു. വിശുദ്ധ കുർബ്ബാനയെക്കുറിച്ച് മറ്റൊരു പഠനം കൂടെ നടത്തി




ഒന്നിച്ച് പ്രസിദ്ധീകരിക്കണം എന്ന് ആഗ്രഹിച്ചെങ്കിലും പുസ്തക വലുപ്പം കണക്കിലെടുത്ത് മറ്റൊരു ഗ്രന്ഥമായി പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നു.

ഒരു സ്വതന്ത്ര പരിഭാഷ ആയിരിക്കണം എന്ന് ആഗ്രഹമുണ്ടെങ്കിലും അത് പൂർണ്ണമായി നിർവ്വഹിക്കുവാൻ കഴിഞ്ഞിട്ടില്ല, കാരണം മൂലഗ്രന്ഥത്തോട് പരമാവധി നീതി പുലർത്തേണ്ടത് ആവശ്യമായിരുന്നു. സുറിയാനിക്കാരുടെ ഭാഷാശൈലി നമ്മിൽനിന്ന് വ്യത്യസ്തമാണ്. ചങ്ങലകൾ പോലെ കൂട്ടിയിണക്കിയുള്ള വാചകശൈലിയാണ് അവരുടേത്. വീണ്ടും എന്നർത്ഥമുള്ള "തുബ്" എന്ന പദം ഓരോ വാചകങ്ങളുടേയും തുടക്കത്തിൽ കാണാം. പ്രത്യേകിച്ച് അർത്ഥങ്ങൾ ഒന്നും അതിന് കാണേണ്ടതില്ല. ഈ വിവർത്തനത്തിലും അത് നൽകിയിട്ടുണ്ട്. ചില ഇടങ്ങളിൽ വാചകങ്ങൾക്ക് തുടർച്ച നഷ്ടപ്പെട്ടു എന്ന് വരാം. ചില ഇടങ്ങളിൽ അർത്ഥം പൂർണ്ണമാകണമെന്നും ഇല്ല.

തുടർന്നുള്ള ആമുഖഭാഗത്ത് വിശുദ്ധ കുർബ്ബാനയുടെ ദൈവശാസ്ത്രപരമായ ഒരു ചെറിയ വിശകലനമാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഈ പുസ്തകത്തിന്റെ വിവർത്തനത്തിലേക്ക് എന്നെ പ്രേരിപ്പിച്ച വൈദികസെമിനാരി അധ്യാപകരോടും എന്റെ ദയറാ അംഗങ്ങളോടുമുള്ള നന്ദി നിസീമമാണ്.

പൗരസ്ത്യ സഭയുടെ ആധ്യാത്മികതയുടെ മകുടമാണ് ആരാധന. ദൈവസംസർഗ്ഗത്തിലിരിക്കുക എന്നതാണ് ആരാധന. ദൈവാവബോധത്തോടെ എന്തെല്ലാം ചെയ്താലും അതൊക്കെ ആരാധനയാണ്. ദൈവവചനം ധ്യാനിക്കുക, ദൈവനാമം ഉരുവിടുക, കീർത്തനം ചെയ്യുക തുടങ്ങിയ സകലവും ആരാധനയുടെ ഭാഗമാണ്. എന്നാൽ ഇത്തരത്തിലുള്ള ആരാധനകളുടെയെല്ലാം പൂർത്തീകരണവും മകുടവുമാണ് വിശുദ്ധ കുർബ്ബാന അഥവാ ബലിയർപ്പണം.

സ്തോത്രയാഗം, പാപയാഗം, ഹനനയാഗം, സൗരഭ്യയാഗം തുടങ്ങി ഹാബേൽ മുതൽ അണച്ച രക്താർപ്പിതവും അല്ലാത്തതുമായ അനേക യാഗങ്ങൾ പഴയ നിയമത്തിൽ ഉണ്ടായിരുന്നു. മേൽപ്പറഞ്ഞ യാഗങ്ങളെല്ലാം ദൈവപ്രീതിയ്ക്കായി മനുഷ്യൻ കഴിച്ചിരുന്ന ആവർത്തിക്കപ്പെടുന്ന വഴിപാടുകളായിരുന്നു. അവയെ നീക്കി ഒരിക്കലായി പുത്രൻതമ്പുരാൻ തന്നെത്തന്നെ ബലിയായി പിതാവിന് അർപ്പിച്ച് തന്റെ പിതാവിനെ മനുഷ്യരായ നമ്മോട് രമ്യപ്പെടുത്തി. കുരിശിലെ രക്താർപ്പിതമായ പരമയാഗത്തിന് മുന്നോടിയായി ''ഞാൻ വരുന്നതുവരെ എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം നിങ്ങൾ ചെയ്‌വിൻ'' എന്നു പറഞ്ഞുകൊണ്ട് പുത്രൻ തന്റെ ശിഷ്യന്മാർക്ക് കൽപ്പിച്ചുകൊടുത്ത രക്തരഹിത ബലിയാണ് വിശുദ്ധ കുർബ്ബാന. അതേ സമയം തന്നെ അതിൽ ഉപരിയായി കർത്താവ് അപ്പവും വീഞ്ഞും വാഴ്ത്തി ഇത് എന്റെ ശരീരവും രക്തവും ആകുന്നു എന്ന് പറഞ്ഞുകൊണ്ട് തന്റെ തിരുശരീര രക്തങ്ങൾ തന്റെ ശിഷ്യർക്കു നൽകിയതു പോലെ ഇന്നും പുരോഹിതൻ അപ്പവും വീഞ്ഞും വാഴ്ത്തി വിശ്വാസികൾക്ക് കൊടുക്കുമ്പോൾ അത് കർത്താവിന്റെ ബലിയുടെ പുനരാവിഷ്കാരവും കർത്താവിന്റെ തിരുശരീര രക്തങ്ങളായും മാറുന്നു. അതുകൊണ്ടുതന്നെ ഇത് ഒരു ബലിസമർപ്പണമാകുന്നു. ഈ ബലി മനുഷ്യനെ വിശുദ്ധീകരിക്കുകയും സ്വർഗ്ഗരാജ്യത്തിന് അവകാശികളാക്കുകയും ചെയ്യുന്നു. വി. കുർബ്ബാന മനുഷ്യനെ രൂപാന്തരപ്പെടുത്തുകയും അവനെ പറുദീസയോളം എത്തിക്കുകയും ചെയ്യും. *മനുഷ്യനെ മേഘങ്ങൾക്ക് മീതെ പറക്കുവാൻ സജ്ജനാക്കുകയും അവൻ പറുദീസയിൽ എത്തുകയും ചെയ്യും* എന്ന് വിശുദ്ധ മാർ അപ്രേം പറയുന്നു.

**വിശുദ്ധ കുർബ്ബാന സ്തുതിയും സ്തോത്രവും നന്ദിചൊല്ലലും**

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര രഹസ്യങ്ങളുടെ പ്രഖ്യാപനവും ജനനം, മാമോദീസാ, പരസ്യശുശ്രൂഷ, കഷ്ടാനുഭവം, മരണം, പുനരുത്ഥാനം, സ്വർഗ്ഗാരോഹണം, പിതാവിന്റെ വലത്തുഭാഗത്തുള്ള ഇരിപ്പ്, അവനവന്റെ പ്രവൃത്തികൾക്കനുസരിച്ച് പ്രതിഫലം തരുവാനുള്ള മഹത്വത്തോടുകൂടെയുള്ള രണ്ടാമത്തെ വരവ് എന്നിവയുടെ ഓർമ്മയാണ് വിശുദ്ധ കുർബ്ബാന. മേൽപ്പറഞ്ഞ രക്ഷാകര പ്രവർത്തനങ്ങൾക്കുള്ള നന്ദി സമർപ്പണം എന്ന നിലയിൽ വിശുദ്ധ കുർബ്ബാനയെ യവ്ക്കറിസ്റ്റിയ എന്നു വിളിക്കുന്നു.

പറുദീസായേക്കുറിച്ചുള്ള ഗാനത്തിൽ ആദത്തെ ദൈവാരാധനയ്ക്കായി മാലഖമാരേപ്പോലെ സൃഷ്ടിക്കുകയും തേജസ്സ് അവനെ അണിയിക്കുകയും ചെയ്തുവെന്നും എന്നാൽ അകത്തെ പ്രാകാരമായ ജീവ വൃക്ഷത്തിന്റെ ഫലത്തിലേക്കുള്ള പ്രവേശനം അവന് നിരോധിക്കുകയും പുറത്തേ പ്രാകാരത്തിൽ വേല ചെയ്യുവാൻ അവനെ അനുവദിച്ചു എന്നും പറയുന്നു. എന്നാൽ ഉൽപ്പത്തിപ്പുസ്തകത്തെക്കുറിച്ചുള്ള വ്യാഖ്യാനത്തിൽ ആദാമും ഹവ്വായും സാത്താനെ വിശ്വസിച്ചപ്പോൾ ദൈവം അവരുടെ ജീവിതത്തിൽ നിന്ന് മാറിപ്പോകുകയും ആരാധനാ ജീവിതത്തിൽ നിന്നും സൃഷ്ടി മുഴുവന്റേയും പുരോഹിതൻ എന്ന സ്ഥാനത്തുനിന്നും നീക്കം ചെയ്യപ്പെടുകയും ചെയ്തു എന്നും പറയുന്നു. എന്നാൽ ഇപ്രകാരം നഷ്ടപ്പെട്ടുപോയ പറുദീസായുടെ അനുഭവം ദൈവാരാധനയിലൂടെ മാത്രമേ മനുഷ്യന് നേടിയെടുക്കാൻ കഴിയൂ എന്ന് മാർ അപ്രേം പറയുന്നു.

ഡിഡാക്കെ (രണ്ടാം നൂറ്റാണ്ടിൽ സിറിയായിലോ ഈജിപ്റ്റിലോ രചിച്ച ഒരു കൃതി. പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലുകൾ എന്നും ഇതിനെ വിളിക്കുന്നു) എന്ന കൃതിയിൽ ഇപ്രകാരം പറയുന്നു. *പരിശുദ്ധ പിതാവേ നിന്റെ പരിശുദ്ധ തിരുനാമം ഞങ്ങളുടെ ഹൃദയത്തിൽ ഒരു കൂടാരമാക്കിത്തീർക്കുകയും ജ്ഞാനത്തേയും വിശ്വാസത്തേയും അമർത്യതയേയും കുറിച്ച് അങ്ങയുടെ പുത്രൻ യേശു മുഖാന്തിരം ഞങ്ങൾക്ക് കാട്ടിത്തന്നതിനാൽ ഞങ്ങൾ അങ്ങേയ്ക്ക് നന്ദി കരേറ്റുന്നു. മഹത്വം എന്നന്നേയ്ക്കും നിനക്കുള്ളതാകുന്നു. അല്ലയോ സർവ്വശക്തനായ കർത്താവേ, നിന്റെ തിരുനാമം വഹിച്ചിട്ടുള്ളവർക്കുവേണ്ടി നീ സകലവും നിർമ്മിച്ചു. മനുഷ്യരുടെ പ്രയോജനത്തിനായി നീ അവർക്ക് ഭക്ഷണവും പാനീയവും നൽകിയതിനാൽ അവർ നിനക്ക് സ്തുതി കരേറ്റണം. എന്നാലോ നിന്റെ പുത്രൻ മുഖാന്തിരം ഞങ്ങൾക്ക് ആത്മീയ ഭോജനവും പാനീയവും നിത്യജീവനും നൽകി. നീ ശക്തനാകയാൽ സകലത്തിനും മുമ്പേ നിനക്ക് ഞങ്ങൾ നന്ദി കരേറ്റുന്നു* (10:2-6). വീണ്ടും പറയുന്നു, *കർതൃദിനത്തിൽ നിങ്ങൾ ഒന്നിച്ചു കൂടുകയും അപ്പം മുറിക്കുകയും വേണം. എന്നാൽ നിങ്ങളുടെ ബലി വിശുദ്ധമായിരിക്കുവാൻ നിങ്ങൾ ആദ്യമേ തന്നേ നിങ്ങളുടെ വീഴ്ചകളെ ഏറ്റുപറയണം. നിങ്ങളിൽ ആർക്കെങ്കിലും തമ്മിൽ തമ്മിൽ വഴക്കുകൾ*



*ഉണ്ടെങ്കിൽ അവർ തമ്മിൽ രമ്യപ്പെടുന്നതുവരെ കൂടിവരവിൽ പങ്കാളികളാകരുത്. അങ്ങനെ നിങ്ങളുടെ ബലി കളങ്കിതമാകാതിരിക്കട്ടെ.* കാരണം കർത്താവ് പറഞ്ഞിരിക്കുന്നു ഞാൻ മഹാനായ രാജാവാകയാൽ എല്ലാ സ്ഥലത്തും എല്ലാ സമയത്തും എനിക്ക് വെടിപ്പുള്ള ബലികളെ കഴിപ്പിൻ. എന്റെ നാമം ജാതികളുടെ ഇടയിൽ വലുതാകുന്നു എന്ന് സൈന്യങ്ങളുടെ യഹോവാ പറയുന്നു (മലാഖി 1:11). അതായത്, മനുഷ്യനെ സൃഷ്ടിയുടെ മകുടമായി സൃഷ്ടിച്ചതിന് ദൈവത്തിന് സതുതിയും സ്തോത്രവും നന്ദിയും കരേറ്റുവാൻ മനുഷ്യൻ കടപ്പെട്ടിരിക്കുന്നു. മാത്രമല്ല, വീണുപോയ ആദാമ്യവർഗ്ഗത്തിന്റെ പുനരുദ്ധാരണത്തിനും വീണ്ടെടുപ്പിനും വേണ്ടി പിതാവാം ദൈവം തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേക്ക് മനുഷ്യവേഷത്തിൽ അയയ്ക്കുകയും നമ്മേപ്പോലെ നമ്മുടെ ഇടയിൽ ജീവിച്ച് കഷ്ടത അനുഭവിക്കുകയും മരിച്ച് അടക്കപ്പെട്ട് മരണത്തെക്കൊന്ന് മൂന്നാം ദിവസം ഉയിർത്തെഴുന്നേൽക്കുകയും മനുഷ്യനെ രക്ഷയുടെ അനുഭവത്തിലേക്ക് തിരികെ കൊണ്ടുവരുകയും ചെയ്ത ദൈവത്തിന് നന്ദി കരേറ്റുകയും ചെയ്യേണ്ടത് മനുഷ്യന്റെ കടമയാണ്.

ശരീരത്തിന് ആഹാരം എന്നപോലെ ആത്മാവിന് ആരാധന ആവശ്യമാണ്. വിശുദ്ധ അപ്രേം പറയുന്നു, *അപ്പം തെളിവായി ജീവൻ നിലനിർത്തുന്നതുപോലെ ആരാധന (ശുബഹോ) ഒളിവായി ജീവൻ നിലനിർത്തുന്നു. ആരാധന നിരസിക്കുന്നവൻ അപ്പവും നിരസിക്കട്ടെ. ആഹാരമില്ലാതെ ശരീരം മരിക്കുന്നു ദൈവാരാധനയില്ലാത്ത ആത്മാവും മരിക്കുന്നു. സ്രോപ്പേന്മാർ ഗാനങ്ങളാലും ക്രോബേന്മാർ ചിറകുകൾ അടിച്ചും ദൈവത്തിന് ഹാലേലുയ്യാ പാടുന്നു. തന്മൂലം അവരുടെ നിലനിൽപ്പിനാവശ്യമായവ ലഭിക്കുന്നു.* ആരാധന സ്വർഗ്ഗത്തിലെ മാലാഖമാരുടെ ആരാധനയോടൊപ്പമുള്ള മനുഷ്യന്റെ പങ്കാളിത്തമാണ്. ദൈവാരാധന മനുഷ്യന് ദൈവത്തോടുള്ള വിധേയത്വത്തിന്റെ പ്രകടനമാണ്. ദൈവത്തിന് സ്തുതിയും സ്തോത്രവും നന്ദിയും അർപ്പിക്കുന്നതുമൂലം മനുഷ്യർ വിശുദ്ധരാകുകയും സ്വർഗ്ഗരാജ്യത്തിന് അവകാശികളാകുകയും ചെയ്യുന്നു. ആകയാൽ ആരാധന ദൈവത്തിന്റെ ആവശ്യത്തിനല്ല മനുഷ്യരുടെ പ്രയോജനത്തിനത്രേ.

**വിശുദ്ധ കുർബ്ബാന കടങ്ങളുടെ മോചനത്തിനും പാപപരിഹാരത്തിനും:** കുർബ്ബാന മനുഷ്യരെ തങ്ങളുടെ പാപങ്ങളിൽ നിന്ന് വെടിപ്പാക്കുന്നു. വിശുദ്ധ കുർബ്ബാനയിൽ പലവുരു ആവർത്തിക്കപ്പെടുന്ന ഒരു പ്രയോഗമാണ് ഇത്. യേശു മാളികമുറിയിൽ വച്ച് അപ്പം നുറുക്കിയും കാസാ വാഴ്ത്തിയും തന്റെ ശിഷ്യന്മാർക്ക് കൊടുത്തുകൊണ്ട് പറയുന്നു ഇത് നിങ്ങൾക്കുവേണ്ടിയും അനേകർക്കുവേണ്ടിയും പാപമോചനത്തിനായി ചൊരിയുന്ന എന്റെ രക്തം (മത്തായി 26:28). അവന്റെ പുത്രന്റെ രക്തം സകല പാപവും പോക്കി നമ്മെ ശുദ്ധീകരിക്കുന്നു (1 യോഹ. 1:7) അവനിൽ നമുക്ക് അവന്റെ രക്തത്താൽ അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെടുപ്പുണ്ട് (എഫേ. 1:7). യേശുവിന്റെ രക്തം പാപം മോചിക്കുന്നതിനേക്കുറിച്ച് എബ്രായ ലേഖനകർത്താവ് ഒമ്പതാം അദ്ധ്യായത്തിൽ വളരെ വ്യക്തമായി പറയുന്നുണ്ട്. *ഇത് പാപപരിഹാരം നൽകുന്ന ബലിയാണ്. ഇത് നിങ്ങൾക്ക് പാപങ്ങളുടെയും തെറ്റുകളുടേയും പരിഹാരത്തിനും നിത്യജീവനും ആയിത്തീരട്ടെ* എന്ന് ആക്റ്റ്സ് ഓഫ് തോമസ് എന്ന മൂന്നാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട ഗ്രന്ഥത്തിൽ പറയുന്നു. സഭയേക്കുറിച്ചുള്ള ഒരു പ്രസംഗത്തിൽ മാർ അപ്രേം പറയുന്നു, *തന്റെ അപ്പം മുഖേന സ്വാതന്ത്ര്യം നൽകിയവനും തന്റെ കാസായാൽ കടച്ചീട്ടിനെ കീറിക്കളഞ്ഞവനുമായ താൻ വാഴ്ത്തപ്പെട്ടവനാകുന്നു.*



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




**വിശുദ്ധ കുർബ്ബാന ആയുധവും അച്ചാരവും:** പാശ്ചാത്യ സുറിയാനി സഭാ പിതാക്കന്മാരുടെ എഴുത്തുകളിൽ വിശുദ്ധ കുർബ്ബാന സാത്താനിൽ നിന്ന് വിശ്വാസികളെ രക്ഷിക്കുന്ന പല ആയുധങ്ങളിൽ ഒന്നായും അച്ചാരവുമായി ചിത്രീകരിച്ചിരിക്കുന്നു. അതിൽ ഒന്നാമത്തേയും രണ്ടാമത്തേയും ആയുധങ്ങളായ മാർകവചവും സ്ലീബായും ലഭിക്കുന്നത് മാമോദീസായിലൂടെയാണ്. മൂന്നാമത്തേത് വിശുദ്ധ ശരീര രക്തങ്ങളിലൂടെയുമാണ്. ക്രിസ്തു വന്ന് അവർക്കെതിരായി (സാത്താനെതിരായി) ശക്തിയേറിയ ആയുധങ്ങളായ തന്റെ ശരീരവും രക്തവും ബലിപീഠത്തിന്മേൽ നമുക്കായി തയ്യാറാക്കി. തന്റെ ആയുധങ്ങൾകൊണ്ട് അവൻ പിശാചുക്കളേയും അശുദ്ധാത്മാക്കളേയും പൂർണമായി തോൽപ്പിച്ചോടിച്ചു. നമുക്കുവേണ്ടി അവൻ ജീവന്റെ കാസാ അവന്റെ രക്തത്തോട് കലർത്തി. അതു പാനം ചെയ്തതു മൂലം ജാതികളുടെ മ്ലേച്ഛതകളിൽ നിന്നും രക്ഷിതരായി എന്ന് സെറൂഗിലെ മാർ യാക്കോബ് പറയുന്നു. മാമോദീസാ വിശുദ്ധ കുർബ്ബാന, വിവാഹം, ശവസംസ്കാരം തുടങ്ങി എല്ലാ ക്രമങ്ങളിലും ഈ ഒരു വ്യാഖ്യാനം കാണാവുന്നതാണ്. അതിൽ നാം എപ്പോഴും ഓർക്കുന്ന പ്രാർത്ഥനയാണ് വിവാഹ കൂദാശയുടെ മോതിരം വാഴ്വിന്റെ ക്രമത്തിൽ വീണ്ടും വീണ്ടും ആവർത്തിക്കുന്ന മോതിരത്തിന്റെ വ്യാഖ്യാനം. *മഹത്വവസ്ത്രം നീ അതിനെ ധരിപ്പിച്ച് വെള്ളം കൊണ്ടും ആത്മാവുകൊണ്ടും അതിന് വിവാഹനിശ്ചയം നടത്തി. അതിനെ നിനക്ക് വധുവാക്കിത്തീർക്കുകയും ശത്രുവിന്റെ തലയിൽ ശക്തിയോടെ ചവിട്ടുകയും ചെയ്തു. ജയകരമായ നിന്റെ ശരീരരക്തങ്ങൾ അതിന് മോതിരമായിട്ട് വെടിപ്പോടെ നീ നൽകി.* വീണ്ടും, *മോതിരമരുളിത്തിരുസഭയെ മശിഹാ വേട്ടപ്പോൾ പരിപാവനതനുരക്തങ്ങൾ കൈക്കൊണ്ടാളവളും. മോതിരമതിനാൽ കൊലയീന്നും താമാർ രക്ഷിതയായ് അതുപോൽ പാപവിമോചനമീ ഞങ്ങൾ നേടട്ടേ.* വീണ്ടും, *മൂടുപടം വടി മോതിരമിവയാൽ താമാർ വിജയം സമ്പാദിച്ചു* എന്നിങ്ങനെയുള്ള പ്രാർത്ഥനാ ഭാഗങ്ങൾ ആരാധനാക്രമത്തിൽ തുടർച്ചയായി കാണപ്പെടുന്നു. താമാറിനെ കൊല്ലുവാനായി അമ്മായിയപ്പനായ യഹൂദാ ആളയച്ചപ്പോൾ തന്റെ ഗർഭത്തിന്റെ ഉത്തരവാദി മേൽപ്പറഞ്ഞ റൂമാലിന്റേയും വടിയുടേയും മോതിരത്തിന്റേയും ഉടമസ്ഥനാകുന്നു എന്ന് പറഞ്ഞ് അവയെ ഒരു അച്ചാരമായി നേരത്തെ തന്നെ വാങ്ങി വച്ച് കൊലയിൽ നിന്ന് താമാർ രക്ഷിതയായതുപോലെ (ഉൽപ്പത്തി 38:14-26) മാമോദീസായിലൂടെ നാം കരഗതമാക്കിയ മഹത്വവസ്ത്രവും സ്ലീബായുടെ മുദ്രയും വി. കുർബ്ബാന അനുഭവിക്കുന്നതിലൂടെ ശരീരരക്തങ്ങളാകുന്ന മോതിരങ്ങളും നമ്മെ മരണത്തിൽനിന്ന് വീണ്ടുകൊള്ളുന്ന അച്ചാരങ്ങളാകുന്നു എന്ന് സെറൂഗിലെ മാർ യാക്കോബ് പഠിപ്പിക്കുന്നു.

**വിശുദ്ധ കുർബ്ബാന ജീവന്റെ ഔഷധം:** വിശുദ്ധ കുർബ്ബാനയെ സഭാ പിതാക്കന്മാർ ജീവന്റെ ഔഷധമെന്ന് വിളിച്ചിരുന്നു. വിശുദ്ധ അപ്രേം പറഞ്ഞു *കർത്താവ് രഹസ്യപൂർണ്ണമായ അത്താഴത്തിൽ അപ്പം എടുത്ത് വാഴ്ത്തിയപ്പോൾ അത് ജീവന്റെ ഔഷധം ആയിത്തീർന്നു.* വീണ്ടും, അദ്ദേഹം പറയുന്നു, *പരിശുദ്ധാത്മാവിന്റെ ശക്തി (അഗ്നിയും ആത്മാവും) അതിൽ ആവസിച്ചിരിക്കുന്നതുകൊണ്ട് കുർബ്ബാന അദൃശ്യമായ ഔഷധമാകുന്നു.* വീണ്ടും, *ജീവന്റെ ഔഷധം പോലെ അവന്റെ ശരീരം നമ്മുടെ ശൈശവത്തെ പോഷിപ്പിക്കുന്ന മാറിടവും, അവന്റെ രക്തം നമ്മുടെ ദാഹത്തെ ശമിപ്പിക്കുന്ന പാനീയവുമാക്കിത്തീർക്കുകയും ചെയ്തു* എന്ന് ഡിയാറ്റസറോൺ കമന്ററിയിൽ വിശുദ്ധ അപ്രേം പറയുന്നു. *വിശുദ്ധന്മാരുടെ കൂട്ടായ്മ പറുദീസായെ പ്രതിനിധാനം ചെയ്യുന്നു. നിത്യജീവനെ പ്രദാനം ചെയ്യുന്നവന്റെ ഫലം നിത്യവും അവർ അതിൽ നിന്ന് പറിക്കുകയും സകലർക്കും ജീവൻ ദാനം ചെയ്യുന്ന മുന്തിരി പിഴിയുകയും ചെയ്യുന്നു* എന്ന് മാർ അപ്രേം പറുദീസായേക്കുറിച്ചുള്ള ഗാനത്തിൽ പറയുന്നു. അത് എല്ലാ ദിവസവും ചെയ്യുന്ന ഒരു പ്രവൃത്തിയായി അദ്ദേഹം കാണുന്നു.

എന്റെ സഹോദരങ്ങളെ ജീവന്റെ ഔഷധത്തോടുകൂടെ യിസ്രായേൽക്കാരുടെ മരണത്തിന്റെ ഔഷധമായ പുളിപ്പില്ലാത്ത അപ്പം തിന്നരുത്. *വളരെ ബഹുമാനപുരസ്സരം അവൻ തന്റെ ശരീരം നമ്മുടെ ശരീരത്തോട് സന്നിവേശിപ്പിച്ചു. അതുമല്ല അവന്റെ വെടിപ്പുള്ള രക്തം നമ്മുടെ ധമനികളിൽ അവൻ പ്രവേശിപ്പിച്ചു. അവന്റെ ശബ്ദം നമ്മുടെ ചെവികളിലും അവന്റെ കാഴ്ച നമ്മുടെ കണ്ണുകളിലും നമ്മോടുള്ള അനുകമ്പയാൽ അവനുള്ള സകലവും നമ്മോട് ചേർന്നു. അവൻ സഭയെ അത്രമാത്രം സ്നേഹിച്ചതിനാൽ അവളുടെ എതിരാളിയുടെ മന്നാ അവൾക്ക് കൊടുക്കാതെ അവനെത്തന്നെ ജീവനുള്ള അപ്പമായി അവൾക്ക് നൽകി* എന്ന് കന്യകാത്വത്തെക്കുറിച്ചുള്ള പാട്ടിൽ അപ്രേം എഴുതി. *നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല, നിത്യജീവങ്കലേക്ക് നിലനിൽക്കുന്ന ആഹാരത്തിനായിട്ടുതന്നെ പ്രവർത്തിപ്പിൻ; അത് മനുഷ്യപുത്രൻ നിങ്ങൾക്ക് തരും*



(യോഹ. 6:27). വീണ്ടും *മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവൻ ഇല്ല* (യോഹ. 6:53) എന്ന് യേശു പറഞ്ഞ വാഗ്ദത്തത്തിൻപ്രകാരം അവൻ നൽകിയ ആഹാരമാകുന്നു വിശുദ്ധ കുർബ്ബാന. അത് മരണത്തിൽ നിന്ന് ജീവനിലേക്ക് മനുഷ്യനെ നയിക്കുന്നു.

**വിശുദ്ധ കുർബ്ബാന അമർതൃതയുടെ ആഹാരം:** നമ്മുടെ കർത്താവ് തന്റെ പരസ്യശുശ്രൂഷയിൽ പറഞ്ഞു *എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട്. ഒടുക്കത്തെ നാളിൽ ഞാൻ അവനെ ഉയിർത്തെഴുന്നേൽപ്പിക്കും* (യോഹ. 6:54). *സ്വർഗ്ഗീയരുടെ അപ്പം ഭക്ഷിക്കുന്നവൻ സ്വർഗ്ഗീയനായിത്തീരും* എന്ന് മാർ അപ്രേം പറയുന്നു. സങ്കീർത്തനക്കാരൻ മന്നായേക്കുറിച്ച് പറയുന്നത് *മനുഷ്യർ ശക്തിമാന്മാരുടെ അപ്പം തിന്നു* (സങ്കീ. 78:25) എന്നാണ്. അതായത് മാലാഖമാരുടെ അപ്പം തിന്നുന്നവർ മാലാഖമാർക്ക് മരണമില്ലാത്തതുപോലെ മരണമില്ലാത്തവരായിത്തീരും എന്നാണ്. മാർ അപ്രേം പറയുന്നു, *പാപത്തിന്റെ എല്ലാ കറകളേയും നീക്കി നിത്യജീവനെ നൽകുന്നു.* അതായത് മർത്യർക്ക് അമർത്യത നൽകുന്നു, എന്നാൽ അത് രോഗശാന്തി ശുശ്രൂഷയല്ല. കർത്താവ് പറഞ്ഞു *ഞാൻ മുന്തിരിവള്ളിയും നിങ്ങൾ ചില്ലകളും ആകുന്നു. ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായിക്കും* (യോഹ. 15:5). തന്മൂലം ക്രിസ്തുവിന്റെ മരണമില്ലാത്ത ശരീരത്തിലെ മരണമില്ലാത്ത അംശികളായി നാം മാറുന്നു. ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരായിരിക്കുവിൻ എന്ന് കർത്താവ് അരുളിച്ചെയ്തതുപോലെ വിശുദ്ധിയില്ലാത്തവരിൽ അവൻ വസിക്കുകയില്ല. അതുകൊണ്ട് അവനെ ഭക്ഷിക്കുന്നവർ വിശുദ്ധരായിരിക്കണം. അശുദ്ധമായി ഈ അപ്പം തിന്നുന്നവരൊക്കെയും ശിക്ഷാവിധി ചോദിച്ച് വാങ്ങുന്നു എന്ന് പൗലോസ് അപ്പോസ്തോലൻ പറയുന്നു. എന്നാൽ വിശുദ്ധിയോടെ അത് ഭക്ഷിക്കുന്നവർ മാലാഖമാരുടെ ഗണത്തിൽ ഉൾപ്പെടുകയും സ്വർഗ്ഗീയ മണവറയിൽ അവനോടുകൂടെ പന്തിയിലിരിക്കുകയും ചെയ്യും. അതുകൊണ്ടുതന്നെ സ്വർഗ്ഗീയ വിരുന്നിന്റെ മുന്നാസ്വാദനമാകുന്നു വിശുദ്ധ കുർബ്ബാന. വിശുദ്ധ കുർബ്ബാന ആത്മീയ ആഹാരമാകുന്നു അത് നമ്മെ പറുദീസായിലേക്ക് യാത്രചെയ്യുന്ന കഴുകനേപ്പോലെ ആക്കുന്നു എന്ന് പുളിപ്പില്ലാത്ത അപ്പത്തേക്കുറിച്ചുള്ള ഗാനത്തിൽ മാർ അപ്രേം പറയുന്നു.

**വിശുദ്ധ കുർബ്ബാന ജീവവൃക്ഷത്തിന്റെ ഫലം:** പറുദീസായിൽ വച്ച് ആദാമിന് നിഷേധിച്ചിരുന്ന ജീവന്റെ വൃക്ഷത്തിന്റെ ഫലം ആകുന്നു വിശുദ്ധ കുർബ്ബാന എന്ന് സഭ പഠിപ്പിക്കുന്നു. മാമോദീസാ സമയത്ത് സ്ഥാനാർത്ഥിക്ക് ആദ്യമായി വിശുദ്ധ കുർബ്ബാന കൊടുക്കുമ്പോൾ ഇതേ അർത്ഥം വരുന്ന പാട്ടാണ് നാം ചൊല്ലുന്നത്. *ജയിക്കുന്നവന് ഞാൻ ജീവ വൃക്ഷത്തിന്റെ ഫലം ഞാൻ തിന്മാൻ കൊടുക്കും* (വെളി 2:7) എന്ന് വെളിപ്പാട് പുസ്തകകാരൻ പറയുന്നു. യേശുവിനെത്തന്നെ പലപ്പോഴും ജീവന്റെ വൃക്ഷം എന്ന് ആരാധനാഭാഗങ്ങളിൽ അഭിസംബോധന ചെയ്യുന്നുണ്ട്. *കർത്താവിന്റെ ശരീരം നാം ഭക്ഷിക്കുമ്പോൾ പറുദീസായിലെ വൃക്ഷത്തിന്റെ ഫലം നാം ഭക്ഷിക്കുകയും അവന്റെ ബലിപീഠം നമുക്കുവേണ്ടിയുള്ള തന്റെ ഏദൻതോട്ടത്തെ സൂചിപ്പിക്കുകയും, അവന്റെ രക്തം മൂലം പാപത്തിന്റെ കറകളെ കഴുകിക്കളയുകയും പുനരുദ്ധാനത്തിന്റെ പ്രത്യാശയിൽ ഇപ്പോൾത്തന്നെ പുതിയജീവനിൽ പ്രവേശിച്ചതും സ്വായത്തമാക്കിയതുമായ വരുവാനുള്ള ജീവനായി കാത്തിരിക്കുകയും*

*ചെയ്യുന്നു* എന്ന് വിശുദ്ധ മാർ അപ്രേം ഡിയാറ്റസറോൺ കമന്ററിയിൽ പറയുന്നു.

**വിശുദ്ധ കുർബ്ബാന യെശയ്യാവിന്റെ തീക്കട്ട:** യെശയ്യാ പ്രവാചകനുണ്ടായ ദർശനത്തിൽ പ്രവാചകന്റെ അധരങ്ങളിൽ കൊടിൽ കൊണ്ട് വയ്ക്കപ്പെടുന്ന തീക്കട്ടയുമായി വിശുദ്ധ കുർബ്ബാനയെ സുറിയാനി സഭാപിതാക്കന്മാർ സാമ്യപ്പെടുത്തുന്നു. തീക്കട്ട അധരങ്ങളിൽ തൊടുവിക്കുമ്പോൾ പ്രവാചകന്റെ പാപം നീങ്ങി അകൃത്യത്തിന് പരിഹാരം വന്നതുപോലെ കർത്താവിന്റെ തിരുശരീരരക്തങ്ങൾ നമ്മുടെ പാപത്തിന് പരിഹാരം വരുത്തുന്നു. ഗ്മുർത്തോ എന്നാണ് സുറിയാനിയിൽ ഉപയോഗിച്ചിരിക്കുന്ന വാക്ക്. വിശുദ്ധ കുർബ്ബാനയുടെ പുരാതന ക്രമങ്ങളിലൊന്നായ ശാഹാർ എന്ന് വിളിക്കപ്പെടുന്ന ക്രമത്തിൽ ഇപ്രകാരം ചൊല്ലുന്നു, *സ്രോപ്പേന്മാർ കൈകളിൽ വഹിക്കുവാൻ ഭയപ്പെടുന്ന ദഹിപ്പിക്കുന്ന അഗ്നിയെ നമ്മുടെ കൈകൾ വഹിച്ചിരിക്കുന്നു, തീക്കട്ടയെ നമ്മുടെ അധരങ്ങൾ ചുംബിച്ചിരിക്കുന്നു. പ്രവാചകൻ അതിനെ വഹിക്കുകയും അതിനാൽ ശുദ്ധീകരിക്കപ്പെടുകയും ചെയ്തു. കർത്താവേ നിന്റെ പരിശുദ്ധ ശരീരത്തെ വഹിച്ച കൈകളേയും അധരങ്ങളേയും വായ്കളേയും വെടിപ്പാക്കണമേ. നിന്റെ ജയകരമായ രക്തം പാനം ചെയ്ത ആത്മ ശരീര മനസ്സുകളെ വിശുദ്ധീകരിക്കണമേ.* നമ്മുടെ കർത്താവേശു മിശിഹായുടെ ശരീര-രക്തങ്ങളായ പാപപരിഹാരപ്രദമായ തീക്കട്ട രണ്ടുലോകങ്ങളിലും കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനുമായി സത്യവിശ്വാസിയായ ഇന്നാർക്ക് നൽകപ്പെടുന്നു എന്നാണ് വിശുദ്ധ കുർബ്ബാന നൽകുമ്പോൾ കാർമ്മികൻ ചൊല്ലുന്ന പ്രാർത്ഥന. ചുരുക്കത്തിൽ ദഹിപ്പിക്കുന്ന അഗ്നിയായ ദൈവത്തെയാണ് (എബ്രാ 12:29) നാം ഭക്ഷിക്കുന്നത്.

**വിശുദ്ധ കുർബ്ബാന വിലയേറിയ മുത്തുകൾ:**

കർത്താവ് സ്വർഗ്ഗരാജ്യത്തെ മുത്തുകളോട് ഉപമിക്കുന്നതു പോലെയും (മത്തായി 13:45-46) *നിങ്ങളുടെ മുത്തുകളെ പന്നികളുടെ മുമ്പിൽ ഇട്ടുകളയുകയുമരുത്* (മത്തായി 7:6) എന്ന് കർത്താവ് പറയുന്നതുപോലെയും പാശ്ചാത്യ സുറിയാനി സഭാപിതാക്കന്മാർ വിശുദ്ധ കുർബ്ബാനയെ വിലയേറിയ മുത്തുകളോട് ഉപമിച്ചിരിക്കുന്നു. കന്യകയുടെ ഉള്ളിൽ അഗ്നിയും ആത്മാവും ഇറങ്ങി വന്നപ്പോൾ അവളുടെ ഗർഭപാത്രത്തിൽ ശിശു ഉരുവായതുപോലെ അഗ്നിയുടേയും ആത്മാവിന്റെയും പ്രവർത്തനത്താൽ അപ്പവും വീഞ്ഞും ക്രിസ്തുവിന്റെ ശരീരവും രക്തവും ആയിത്തീരുന്നു. സെറൂഗിലെ മാർ യാക്കോബ് വിശുദ്ധ കുർബ്ബാനയെ വിലയേറിയ മുത്തിനോട് ഉപമിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു. *ഏകജാതന്റെ ബലി നിർവ്വഹിക്കുന്നതോ പാപികൾക്കുവേണ്ടി പിതാവിന്റെ സന്നിധിയിൽ ബലി അർപ്പിക്കുന്നതോ പുരോഹിതനല്ല. എന്നാലോ പിതാവിൽ നിന്ന് പുറപ്പെടുന്ന പരിശുദ്ധാത്മാവ് അപ്പത്തിന്മേൽ ഇറങ്ങി ആവസിച്ച് വസിച്ച് അതിനെ തിരുശരീരവും അവനുമായി വിവാഹനിശ്ചയം നടത്തിയിട്ടുള്ള ആത്മാക്കളെ അണിയിക്കുന്ന വിലയേറിയമുത്തുകളുമാക്കിത്തീർക്കുന്നു.* മറ്റൊരു പ്രസംഗത്തിൽ യാക്കോബ് പറയുന്നു, *ശരീരവും രക്തവും ജീവനുള്ള മുത്തുകളാകുന്നു. അശുദ്ധമായ പാത്രമായ നമ്മുടെ ശരീരത്തിൽ വസിക്കുന്നതുമൂലം അത് അശുദ്ധമായി തീരാതിരിക്കട്ടെ. ആകാശവും ഭൂമിയും വിലമതിക്കാനാവാത്തവ മുത്തുകളിൽ സ്ഥിതി ചെയ്യുന്നു. കർത്താവിന്റെ വിശുദ്ധിയെ നിങ്ങളുടെ അയോഗ്യമായ പാത്രങ്ങളിൽ സ്വീകരിക്കരുത്.* കർത്താവിന്റെ തിരുശരീരരക്തങ്ങളുടെ മഹത്വത്തെയാണ് ഇതിലൂടെ പിതാക്കന്മാർ ചിത്രീകരിക്കുന്നത്. അത് വിലതീരാത്തതും മഹനീയവുമാണ്. അതിന് യോഗ്യമായ രീതിയിൽ മാത്രമേ അത് സ്വീകരിക്കാവൂ.

**സംഗ്രഹം**

വിശുദ്ധ കുർബ്ബാനയെക്കുറിച്ച് പരിശുദ്ധ സഭാപിതാക്കന്മാർക്കുള്ള കാഴ്ചപ്പാടുകളേക്കുറിച്ചാണ് നാം ഇവിടെ ചിന്തിച്ചത്. അത് നമ്മുടെ കർത്താവിന്റെ ശരീരവും രക്തവും ആകുന്നു. ആയതിനാൽ അത് കർത്താവിനേപ്പോലെ തന്നെ വിശുദ്ധവും അവന്റെ സാരാംശവും ആകുന്നു. മാലാഖമാർക്കുപോലും ദർശിക്കുവാൻ കഴിയാത്തവനെ കേവലം മനുഷ്യരായ നമ്മുടെ രക്ഷയ്ക്കുവേണ്ടി അവൻ നമുക്ക് നൽകി. വിശുദ്ധിയോടുകൂടെ അതിനെ സമീപിക്കുന്നവർക്ക് അത് നിത്യജീവന്റെ അച്ചാരവും സ്വർഗ്ഗീയമണവറയിലേക്ക് പ്രവേശിപ്പിക്കുന്നതാക്കോലും ആകുന്നു.

(തുടരും)



**കോട്ടയം വൈദിക സെമിനാരിയിലെ ഒന്നാം വർഷ വിദ്യാർത്ഥികൾ പരിശുദ്ധ കാതോലിക്കാ ബാവായെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സന്ദർശിച്ചു.**



## പരുമല ആശുപത്രിയിൽ റുമറ്റോളജി വിഭാഗം പ്രവർത്തനം ആരംഭിച്ചു

പരുമല: പരുമല ആശുപത്രിയിൽ റുമറ്റോളജി വിഭാഗം പ്രവർത്തനം ആരംഭിച്ചു. ആശുപത്രി സിഇഒ ഫാദർ എം സി പൗലോസിന്റെ സാന്നിധ്യത്തിൽ കൂടിയ യോഗത്തിൽ പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ അധ്യക്ഷത വഹിച്ചു. ചങ്ങനാശ്ശേരി എം.എൽ.എ. അഡ്വക്കേറ്റ് ജോബ് മൈക്കിൾ ക്ലിനിക്കൽ ഇമ്മ്യൂണോളജി ആൻഡ് റുമറ്റോളജി വിഭാഗത്തിന്റെ ഉദ്ഘാടനം നിർവഹിച്ചു.

ഇന്ത്യയിലെ ഏറ്റവും മികച്ച റുമറ്റോളജി സെന്ററുകളിൽ ഒന്നായ മദ്രാസ് മെഡിക്കൽ കോളജിൽ നിന്നുമുള്ള ഡോ. ശ്രീനാഥ് എസ് (MBBS, MD Rheumatology) ആണ് റുമറ്റോളജി വിഭാഗത്തിൽ ചാർജ് എടുത്തിരിക്കുന്നത്. ഡോക്ടറുടെ സേവനം തിങ്കൾ മുതൽ ശനി വരെ എല്ലാ ദിവസവും പരുമല ആശുപത്രിയിൽ ലഭ്യമാണ്.

യോഗത്തിൽ ഫാദർ ജിജു വർഗീസ് (ചാപ്ലിൻ), ഫാദർ തോമസ് ജോൺസൺ കോറപ്പിസ്കോപ്പ (ഫിനാൻസ് കോഡിനേറ്റർ), ഡോക്ടർ മാത്യു വർഗീസ് (HOD, ഡിപ്പാർട്ട്മെന്റ് ഓഫ് ഓർത്തോപീഡിക്സ്), ഡോക്ടർ ഷെറിൻ ജോസഫ് (മെഡിക്കൽ സൂപ്രണ്ട്), ഡോക്ടർ എബിൻ വർഗീസ് (ഡെപ്യൂട്ടി മെഡിക്കൽ സൂപ്രണ്ട്) എന്നിവർ സംസാരിച്ചു. റുമറ്റോളജി വിഭാഗത്തിന്റെ വിശദവിവരങ്ങൾ അടങ്ങിയ ബ്രോഷർ ഡോ. മഹേഷിന് (സീനിയർ കൺസൾട്ടന്റ്, HOD ഡിപ്പാർട്ട്മെന്റ് ഓഫ് കാർഡിയോളജി) നൽകിക്കൊണ്ട് പ്രകാശനം ചെയ്തു.

# മാർത്തോമാ നാലാമൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് 1720-ൽ എഴുതിയ കത്ത്

അന്ത്യോഖ്യയുടെ പാത്രിയർക്കീസ് ആയിരിക്കുന്ന, എന്റെ പിതാവായ ഇഗ്നാത്തിയോസിന്,

ഇന്ത്യയിലെ സത്യവിശ്വാസ (ഓർത്തഡോക്സ്) സുറിയാനികളുടെ അഞ്ചാമത്തെ[1] മെത്രാപ്പോലീത്തായാകുന്ന മാർതോമാ എന്ന ബലഹീനനായ ഞാൻ എഴുതി അറിയിക്കുന്നത്. എന്നെന്നേക്കും നിത്യതയിൽ നിലനിന്നുപോരുന്ന ദൈവതിരുനാമത്തിൽ, ഏറ്റവും താഴ്മയിൽ ഇന്ത്യയിലെ സുറിയാനി ഓർത്തഡോക്സ് വിശ്വാസികളുടെ ബലഹീന മെത്രാപ്പോലീത്തായാകുന്ന മാർതോമാ, അപ്പോസ്തോലന്മാരിൽ മുഖ്യസ്ഥാനം അലങ്കരിക്കുന്ന പത്രോസിന്റെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പിതാവിന്: നമ്മുടെ കർത്താവ് തന്റെ കൃപയാൽ, തന്റെ കരുണയാൽ വിളിച്ച് സ്ഥാനം പ്രാപിക്കുവാൻ സാദ്ധ്യമായവൻ.

എത്രയും പ്രിയപ്പെട്ട പിതാക്കന്മാരുടെ പിതാവേ, ഇടയന്മാരുടെ ഇടയനേ, ഉയരങ്ങളിലും താഴെയും നിലനിൽക്കുന്ന തന്റെ അധികാരത്താൽ കെട്ടുകയും അഴിക്കുകയും തന്റെ വിശുദ്ധിയാൽ ശുദ്ധീകരിച്ച് അപ്പോസ്തോലന്മാരുടെ വിജയത്തിന്റെ ശോഭയാൽ അലങ്കരിക്കപ്പെടുകയും ചെയ്യുന്നു. ... ഈ പ്രപഞ്ചത്തിന്റെ നാലു കോണുകളിലും വരുവാനിരിക്കുന്ന ലോകത്തും ആഘോഷപൂർവ്വം അന്ത്യോഖ്യായുടെ പരിപാവനമായ ഭൂതലത്തെ ഭരണം നിർവഹിക്കുന്നവനും..... ആമേൻ.

അങ്ങ് ക്രിസ്തുവിന്റെ കാതോലിക സഭയുടെ തലവനാകുന്ന പ്രധാന പിതാവാണ്, നിഖ്യായിൽ ഒത്തുകൂടിയ മുന്നൂറ്റിപതിനെട്ട് പിതാക്കന്മാരുടെ കൽപനയാൽ സ്ഥാനം പ്രാപിച്ചവനാണ്, ദൈവ ഭവനത്തിന്റെ കാര്യസ്ഥനാണ്, അപ്പോസ്തോലിക സഭയുടെ ആകമാന നിയന്താവാണ്. അങ്ങ് പൗരസ്ത്യ സഭാകുടുംബത്തിൽ ഉൾപ്പെടുന്ന ആടുകളെ നേർവഴിയിലൂടെ നടത്തുന്നു, ആടുകളെ മുഴുവൻ പ്രധാന വാതിൽ വഴി അകത്തേക്ക് നയിക്കുന്നു, വഴിതെറ്റിപ്പോകുന്ന ആടുകളെപ്രതി വിലപിക്കുന്നു, അവയെ വീണ്ടും കണ്ടുകിട്ടുമ്പോൾ മതിമറന്ന് സന്തോഷിക്കുന്നു. നമ്മുടെ പിതാവ് സീയോനിൽ നിന്ന് സമൃദ്ധമായി അങ്ങയെ അനുഗ്രഹിക്കുന്നു. അത്യുന്നതനായ ദൈവത്തിൽ നിന്ന് സമൃദ്ധമായ കൃപ അങ്ങേയ്ക്ക് ലഭിക്കുമാറാകട്ടെയെന്ന് ഞാൻ ആശിക്കുന്നു. കൃപയുടെ നിറവായ അവിടത്തെ വലതു തൃക്കരത്താൽ എനിക്ക് അനുഗ്രഹങ്ങൾ ചൊരിഞ്ഞു തരണമേയെന്ന് ഞാൻ അങ്ങയോട് അപേക്ഷിക്കുന്നു. സൗമ്യതയുടെ പാത്രമായ അവിടത്തെ വായിൽ നിന്നു പുറപ്പെടുന്ന വാക്കുകൾ ഞാൻ കേട്ടുകൊള്ളാം, അവിടത്തെ പിതൃത്വത്തിന്റെ അധികാരത്തിന് ഞാൻ വിധേയപ്പെട്ടുകൊള്ളാം. അങ്ങയുടെ ഭരണസീമയിൽ എന്നും എപ്പോഴും എല്ലാ കാലത്തും ദൈവം തമ്പുരാന്റെ അനുഗ്രഹാശീർവാദങ്ങൾ ഉണ്ടായിരിക്കട്ടെ, ആമ്മേൻ.

പിതാവേ, അവിടുത്തെ വലിമയ്ക്കു മുമ്പിൽ കത്തുകൾ അയയ്ക്കുവാൻ തക്ക ജ്ഞാനം ഇല്ലാത്തവനാണ് ഈ ഞാൻ; എങ്കിലും ഇന്ത്യയിലെ സത്യവിശ്വാസ (ഓർത്തഡോക്സ്) സുറിയാനികളുടെ ആവശ്യങ്ങളെപ്രതി ഞങ്ങൾ കത്തുകൾ അയയ്ക്കുന്ന പതിവ് ഉണ്ട്; ഞങ്ങളുടെ ഇടത്തേക്ക് ഒരു പാത്രിയർക്കീസിനെയും ഒരു മെത്രാപ്പൊലീത്തായെയും തത്വജ്ഞാനത്തിൽ പ്രാവീണ്യമുള്ള രണ്ട് വൈദികരെയും അയച്ചുതരണമെന്ന് അങ്ങയോട് അപേക്ഷിക്കുകയാണ്; വിശുദ്ധമായ ദിവ്യവേദവചനങ്ങൾ ഇവിടെയുള്ളവർക്ക് വ്യാഖ്യാനിച്ചു കൊടുക്കുവാൻ ഈ വൈദികർ ഞങ്ങൾക്ക് സഹായകരമാകുമല്ലോ. മുമ്പ് യരുശലേമിലെ അഞ്ചാമത്തെ പാത്രിയർക്കീസ് ആയിരുന്ന മാർ ഗ്രീഗോറിയോസും അതെത്തുടർന്ന് മാർ അന്ത്രയോസും അതിനുശേഷം ഒരു മഫ്രിയാനാ ആയിരുന്ന മാർ ബസേലിയോസ് കാതോലിക്കായും അദ്ദേഹത്തോടൊപ്പം മാർ യൂഹാനോൻ മെത്രാപ്പോലീത്തായും റമ്പാൻ മത്തിയാസും ഇവിടെ വന്ന് ഞങ്ങൾക്ക് സഹായങ്ങൾ ചെയ്തുതന്നിരുന്നുവല്ലോ.

മേൽപറഞ്ഞ പിതാക്കന്മാർ കാലംചെയ്ത് മൺമറഞ്ഞതോടെ ചുക്കാൻ ഇല്ലാത്ത ഒരു കപ്പൽ എന്നപോലെ ഞങ്ങൾ ആടിയുലയുകയാണ്. അങ്ങ്



ഞങ്ങളുടെ അടുത്തേക്ക് വരികയാണെങ്കിൽ പിതാവായ ദൈവം ഇസ്രയേൽ മക്കൾക്ക് വാഗ്ദാനം ചെയ്തതുപോലെ കരുണയുടെ നിറകുടമായ യേശുക്രിസ്തു എന്ന ഭരണാധിപൻ അങ്ങേക്ക് നടത്തിപ്പുകാരനാവുകയും പരിശുദ്ധാത്മാവാകുന്ന പാറക്കലീത്താ അങ്ങേക്ക് ആശ്വാസദായകൻ ആകുകയും ചെയ്യും. ആമ്മേൻ.

നമ്മുടെ കർത്താവിന്റെ സംവത്സരം 1709-ൽ ഗബ്രിയേൽ എന്നു പേരുള്ള നിനവേ സ്വദേശിയായ മെത്രാപ്പോലീത്താ വരികയും മാർ ഏലിയാസ് കാതോലിക്കാ അദ്ദേഹത്തെ എന്റെ അടുത്തേക്ക് പറഞ്ഞു വിടുകയും ചെയ്തു. എന്നാൽ അദ്ദേഹം വെച്ചുപുലർത്തിയിരുന്ന വിശ്വാസം അനുസരിച്ച് ക്രിസ്തുവിന് രണ്ടു പ്രകൃതവും ആളത്തങ്ങളും ഉണ്ട്. ഇക്കാരണത്താൽ അദ്ദേഹത്തെ വിശ്വാസത്തിൽ എടുക്കുവാൻ ഞങ്ങൾക്ക് സാധിച്ചില്ല. മത്തായി എന്ന ഒരു വൈദികനും ഏതാനും പറങ്കികളായ റോമൻ കത്തോലിക്കരും മാത്രമാണ് ഈ മെത്രാപ്പോലീത്തായുമായി സഹകരിച്ചത്. അതേസമയം അദ്ദേഹത്തോട് ശരിയായി പ്രതിവാദം നടത്തുവാനുള്ള ആഴമായ ജ്ഞാനം ഞങ്ങൾക്ക് ഇല്ലതാനും. അക്കാരണത്താൽ, ഈ വിവരം പിതാവേ, അവിടുത്തെ മുമ്പിൽ ഞങ്ങൾ അറിയിച്ചുകൊള്ളുന്നു.

ഹോളണ്ടിന്റെ തലസ്ഥാനനഗരമായ ആംസ്റ്റർഡാമിൽ താമസിക്കുന്ന, അറിയപ്പെടുന്ന പൗരസ്ത്യ ചിന്താഗതിക്കാരനും തത്വജ്ഞാനിയും നമുക്ക് വളരെ വിലപ്പെട്ട സ്നേഹിതനും ആയ ഒരു ഭിഷഗ്വരനാണ് ചാൾസ്. മേൽപറഞ്ഞ വിഷയത്തിൽ ഒരേമനസോടെ മുമ്പോട്ടുപോകുന്നതാണ് ശരിയായ വഴി എന്നാണ് അദ്ദേഹത്തിൽനിന്ന് എനിക്കു കിട്ടിയ ഉപദേശം. ഈ കാര്യം അന്ത്യോഖ്യായുടെ ശ്രദ്ധയിൽകൊണ്ടുവരണമെന്ന് കത്തു മുഖേന ഞങ്ങൾ അദ്ദേഹത്തെ ധരിപ്പിച്ചിട്ടുമുണ്ട്.

ഇപ്പോൾ കൊച്ചിയിൽ അധിവസിക്കുന്ന ഡച്ച് കമാണ്ടന്റിന്റെ അറിവിലേക്ക് സർവശക്തനായ ദൈവത്തിന്റെ കൃപയാൽ അങ്ങ് ഒരു കത്ത് അയയ്ക്കുന്നത്

നന്നായിരിക്കും. ഇന്ത്യ മുഴുവന്റെയും രാജാവിന്റെ അധീനതയിലുള്ള ഒരു പട്ടണമാണ് കൊച്ചി. കൂടാതെ അവിടുത്തെ ഒരു കത്ത് ഞങ്ങൾക്ക് അയച്ചുതരുന്നതും പ്രയോജനകരമാണ്; കാരണം, ഞങ്ങളുടെ ശത്രുക്കളെയും അവിശ്വാസികളായ രാജാക്കന്മാരെയും നേരിടുവാൻ അത് സഹായിക്കുമല്ലോ. മേൽപറഞ്ഞ വിധത്തിൽ കാര്യങ്ങൾ ക്രമപ്പെടുന്നത് കൊംഫോഷിയസ് രാജാവിന് ഏറ്റവും പ്രിയങ്കരമാകുമല്ലോ; അദ്ദേഹം ഡച്ച് ജനതയെ ഏറെ ആദരിക്കുന്നു, തന്നെയുമല്ല രാജാക്കന്മാരിൽ അതിസമർത്ഥനുമാണ്. ഈ രാജാവിന്റെ വിധി നിർണയങ്ങൾ ഏറ്റവും നീതിപൂർവ്വവും സാധുക്കളുടെ പരാതികളെ സഹിഷ്ണുതയോടെ കേൾക്കുന്നവനും രാജ്യത്തെ ഏറ്റവും ബഹുമാനപൂർവ്വം കരുതുന്നവനും ആണല്ലോ. ഇവയിലെല്ലാം അന്ത്യോഖ്യ ബഹുമാനം ആർജ്ജിക്കുമ്പോൾ റോം നിന്ദിക്കപ്പെടുന്നു. അത് ശരി തന്നെ. ആമ്മേൻ.

എന്റെ പിതാവും അഗ്നിമയനുമായ ഇഗ്നാത്യോസേ, താമസം കൂടാതെ തീരുമാനങ്ങൾ എടുത്ത്, അവധാനതയോടെ, യാതൊന്നും മറന്നുപോകാതെ എന്നും ജീവിക്കുന്നവനായ ദൈവതിരുനാമത്തിൽ കാര്യങ്ങൾ ക്രമപ്പെടുത്തണമേ. ആമേൻ. അവിടുത്തെ പ്രാർത്ഥനകളാൽ ഞങ്ങൾ അനുഗൃഹീതരാകട്ടെ.

പിതാവായ ദൈവത്തോടും കാരുണ്യവാനായ ക്രിസ്തുവിനോടും സംരക്ഷകനായ പരിശുദ്ധാത്മാവിനോടും ദൈവമാതാവായ കന്യക മറിയാമിനോടും പരിശുദ്ധന്മാരോടും അപേക്ഷിക്കണേ, ആമ്മേൻ.

നമ്മുടെ കർത്താവിന്റെ സംവത്സരം 1720 സെപ്തംബർ 25-ാം തീയതി വി. തോമാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട പറവൂർ പള്ളിയിൽ നിന്ന്. ആമ്മേൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...

**ഇന്ത്യ മുഴുവന്റെയും വാതിൽ**

*Source: Christianity in Travancore by Gordon Thomson Mackenzie, Trivandrum, 1901, pp. 86-87.*

1 കാലഘട്ടവും ഉള്ളടക്കവും വച്ച് നാലാം മാർത്തോമ്മായുടെ കത്താണിത്. അഞ്ചാമൻ എന്ന് സ്വയം വിശേഷിപ്പിച്ചതിന്റെ കാരണത്തെപ്പറ്റി പലരും വിശദീകരിക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും തൃപ്തികരമായ ഒന്നും നമുക്ക് ലഭിച്ചിട്ടില്ല.

**(കത്തിന്റെ ഇംഗ്ലീഷ് പരിഭാഷയുടെ സ്വതന്ത്ര മലയാള വിവർത്തനം: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ)**






**മലങ്കര ഓർത്തഡോക്സ് സഭയുടെ കീഴിലുള്ള സുൽത്താൻ ബത്തേരി സെൻറ് മേരീസ് കോളേജിന്റെ മാനേജരായി പുതുതായി നിയോഗിതനായ ബത്തേരി ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്തായ്ക്കു അദ്ധ്യാപകരും അനധ്യാപകരും, വിദ്യാർഥികളും ചേർന്ന് സ്വീകരണം നൽകി.**



**ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായ്ക്ക് കൂർത്തമല ഇടവകയുടെ സ്നേഹാദരവും നവീകരിച്ച കുരിശടിയുടെ കൂദാശയും നടത്തപ്പെട്ടു.**



## ഡ്രഗ്സിറ്റ്: സന്നദ്ധ പ്രവർത്തകർക്ക് പരിശീലനം സംഘടിപ്പിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ മാനവ ശാക്തീകരണ വിഭാഗവും, വിപസന വൈകാരിക സഹായകേന്ദ്രവും സംയുക്തമായി ലഹരി വിരുദ്ധ പ്രവർത്തനങ്ങൾക്കുവേണ്ടി സന്നദ്ധ പ്രവർത്തകർക്ക് പരിശീലനം സംഘടിപ്പിച്ചു. യോഗം മാനവ ശാക്തീകരണ വിഭാഗം അധ്യക്ഷൻ ഗീവർഗീസ് മാർ കൂറീലോസ് ഉദ്ഘാടനം ചെയ്തു. സന്നദ്ധ പ്രവർത്തകരുടെ സേവനം ലഹരി വിരുദ്ധ പ്രവർത്തനത്തിന് ഏറെ പ്രയോജനകരമാണെന്നും അതിന് തയ്യാറായി വന്നിട്ടുള്ള എല്ലാവരും അഭിനന്ദനാർഹരാണെന്നും മെത്രാപ്പോലീത്താ പറഞ്ഞു. കോട്ടയം നാർക്കോട്ടിക് സെൽ ഡിവൈഎസ്പി സി.ജോൺ, മെഡിക്കൽ കോളേജിലെ സൈക്യാട്രി വിഭാഗം അസി. പ്രൊഫസർ ഡോ. അരവിന്ദ് കെ. എന്നിവർ ക്ലാസുകൾ നയിച്ചു. വിവിധ ഭദ്രാസനങ്ങളിൽ നിന്നായി വൈദികർ ഉൾപ്പെടെ 45 പേർ പരിശീലനത്തിൽ പങ്കെടുത്തു. മാനവ ശാക്തീകരണ വിഭാഗം ഡെപ്യൂട്ടി സെക്രട്ടറി ഫാ. പി. എ. ഫിലിപ്പ്, വിപാസന ഡയറക്ടർ ഡോ. ജോസഫ് പി. വർഗീസ് തുടങ്ങിയവർ പരിപാടികൾക്ക് നേതൃത്വം നൽകി.



**മലങ്കര സഭയുടെ മുൻ വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാലിന്റെ 20-ാം ചരമ വാർഷികം ബത്തേരി കത്തീഡ്രൽ പള്ളിയിൽ ആചരിച്ചു.**

വചനതീർത്ഥം



# "സത്യത്തിന്റെ പ്രവാചകൻ"

## വി. യൂഹാനോൻ മാംദാനയുടെ ജനനത്തിന്റെ ഞായർ (വി. ലൂക്കോസ് 1:57 – 80)


**ഫിലിപ്പോസ് റമ്പാൻ**

(ജ്യോതിസ് ആശ്രമം, അബു റോഡ്)


പരിശുദ്ധ യൽദോ നോമ്പിലേക്ക് നാം പ്രവേശിച്ചിരിക്കുകയാണല്ലോ. 'ശുദ്ധമുള്ള നോമ്പ് ജയത്തിന്റെ അടയാളവും ശത്രുവായ ദുഷ്ടന്റെ നേരെ തോൽക്കാത്ത ആയുധവുമാകുന്നു." പഴയ തലമുറയുടെ നാവിൻ തുമ്പിൽ ഈ വാക്യം അസ്തമിക്കാതെ എന്നും നിന്നിരുന്നു. കാലപ്രവാഹത്തിലും പരിഷ്കാരത്വരയിലും നോമ്പിന്റെ അർത്ഥവും ആവശ്യബോധവും ഒളിമങ്ങി നിൽക്കുന്ന കാഴ്ച ദയനീയം തന്നെ. സ്വഭാവസംസ്ക്കരണത്തിലും ആത്മനിയന്ത്രണത്തിലും നോമ്പിനും ഉപവാസത്തിനുമുള്ള സ്വാധീനം പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ശിക്ഷിച്ചും ഭീഷണിപ്പെടുത്തിയും ഏർപ്പെടുത്തേണ്ട ഒന്നല്ല നോമ്പ്. മറിച്ച് മനുഷ്യൻ സ്വമനസ്സാലെ അനുഷ്ഠിക്കേണ്ട ഒന്നാണ് നോമ്പ്.

വി. നോമ്പിന്റെ നമസ്കാരത്തിലെ പ്രാർത്ഥനകൾ നാം അപഗ്രഥിച്ചാൽ കിട്ടുന്ന ആശയം അതു കേവലം പട്ടിണിയുടെ ഒരു ഭാഗമാണെന്നല്ല, തിന്മകളെ നിർമ്മാർജ്ജനം ചെയ്ത്, ദരിദ്രന്റെ മുട്ടുതീർക്കുന്ന ഒരു ജനസഞ്ചയത്തെ സൃഷ്ടിച്ച് ഭൂമിയിൽ ദൈവരാജ്യത്തിന്റെ ആസ്വാദനം ആരംഭിക്കുക എന്നതാണത്. നോമ്പിന്റെ സുദീർഘവും ത്യാഗനിർഭരവുമായ പാതയിലൂടെ സഞ്ചരിക്കുന്നയാളിന്റെ അകം ശുദ്ധമാക്കുമെന്നത് ഗൗരവമായി പരിഗണിക്കേണ്ട സംഗതിയാണ്. ചുരുക്കത്തിൽ ഒരു നവമാനവ സൃഷ്ടി തന്നെയാണ് നോമ്പ് ഉന്നം വയ്ക്കുന്നത്. യൽദോ നോമ്പു ദിവസങ്ങളിലെ പ്രഭാത പ്രാർത്ഥനയിലെ ബോവൂസായിൽ ഇപ്രകാരം നാം പ്രാർത്ഥിക്കുന്നു.

"ആഭരണങ്ങളാലും, വസ്ത്രങ്ങളാലും ഭക്ഷണപാനീയങ്ങളാലും പുറമെ മാത്രമല്ല, ദുർവിചാരങ്ങളെയും ദുഷ്പ്രവൃത്തികളെയും സകല പാപങ്ങളെയും നീക്കിക്കളഞ്ഞ് സകലവിധ നന്മകളെയും അണിഞ്ഞുകൊണ്ട് അകമേയും പുറമേയും ദൈവഇഷ്ടപ്രകാരം സന്തോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ!"

ജീവിതവിശുദ്ധിയോടെ ജീവിച്ച് ക്രിസ്തുവിനു ഇറങ്ങി വസിക്കുവാനായി തന്നെ ഒരുക്കിയ വി. കന്യകമറിയാമിനെപ്പോലെ ഈ വിശുദ്ധ നോമ്പിലൂടെ നമ്മെ വിശുദ്ധീകരിച്ച് ക്രിസ്തുവിനു വസിക്കുവാൻതക്ക ആലയങ്ങളായി നമ്മെ സമർപ്പിക്കാം.

ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം വി. ലൂക്കോസ് 1: 57–80 വരെ.

നമ്മുടെ കർത്താവിന്റെ മുന്നോടിയായി വന്ന യോഹന്നാൻ സ്നാപകന്റെ ജനനം ഇന്ന് സഭ ആഘോഷിക്കുന്നു. ദൈവത്തിന്റെ വാഗ്ദാന പൂർത്തീകരണത്തിന്റെ ഭാഗമായി യോഹന്നാൻ ജനിച്ചു. "നിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായി നിന്റെ ഭാര്യ എലിസബെത്ത് നിനക്ക് ഒരു മകനെ പ്രസവിക്കും. അവന് യോഹന്നാൻ എന്ന് പേരിടണം. അവൻ കർത്താവിന്റെ സന്നിധിയിൽ വലിയവനാകും. ഒരുക്കമുള്ള ഒരു ജനത്തെ കർത്താവിനുവേണ്ടി ഒരുക്കുവാൻ അവനു മുമ്പായി ഏലിയാവിന്റെ ആത്മാവോടും ശക്തിയോടും നടക്കും."

### ദൈവഹിതത്തിനു വിധേയമാകുന്ന മാതാപിതാക്കൾ

യഹൂദരുടെ നാമകരണ പതിവിൽ നിന്ന് വ്യത്യസ്തമായി സഖറിയാ-ഏലിസബെത്ത് ദമ്പതികളുടെ മകന് "യോഹന്നാൻ" എന്ന പേരിട്ടത് ചടങ്ങിന് കൂടിയ അയൽക്കാരെയും ബന്ധുക്കളെയെല്ലാം വിസ്മയപ്പിച്ചു. യോഹന്നാന്റെ ജനനം ദൈവത്തിന്റെ വലിയ കരുണയുടെ പ്രവൃത്തിയാണ്. 'യോഹന്നാൻ' എന്ന പേരിനർത്ഥം 'ദൈവം കരുണ ചെയ്തു' എന്നാണ്. ദൈവകരുണയുടെ ഈ പ്രവൃത്തി അനേകരെ സന്തോഷിപ്പിച്ചു. യോഹന്നാന്റെ ജനനത്തിൽ അനേകർ ആനന്ദിക്കുമെന്ന് മാലാഖ പ്രവചിച്ചത് പൂർത്തിയായി (ലൂക്കോ. 1:14). പേരിടീലിലും എലിസബേത്തും സഖറിയായും യഹൂദരുടെ പതിവ് തെറ്റിച്ചു. പേരിടീലിനു കൂടിയവരുടെ പ്രേരണക്ക് വിധേയരാകാതെ ദൈവത്തിന്റെ കല്പന പാലിച്ചു (വി. ലൂക്കോസ് 1:13). ദൈവത്തെ അനുസരിച്ചതിനാൽ സഖറിയായുടെ നാവിന്റെ കെട്ടഴിഞ്ഞു. ദൈവത്തിന്റെ വാക്ക് നിറവേറിയപ്പോൾ സഖറിയായുടെ താൽക്കാലികമായ ഊമത മാറി. അതിലും കർത്താവിന്റെ വാക്കു പൂർത്തിയായി. കർത്താവ് തന്റെ വാഗ്ദാനം പൂർത്തിയാക്കുന്നവനെന്ന് വിശ്വസിക്കുക.

യോഹന്നാൻ സ്നാപകന്റെ ജനനത്തെയും പേരിടീലിനോടനുബന്ധിച്ചു നടന്ന സംഭവവികാസങ്ങൾ എല്ലാവരെയും അത്ഭുതപ്പെടുത്തി. യഹൂദനിയമമനുസരിച്ച് ഒരു ആൺകുഞ്ഞ് പിറന്നാൽ എട്ടാം ദിവസം പരിച്ഛേദനയും പേരിടീലും നിർവ്വഹിക്കണം. പരിച്ഛേദന സംബന്ധിച്ചുള്ള നിയമം ഉൽപ്പത്തി 17:12 -ൽ കാണാം. പേരിടീൽ സംബന്ധിച്ച് പ്രത്യേകിച്ച് നിയമം ഒന്നും ഇല്ല എങ്കിലും പാരമ്പര്യത്തിന്റെ ഭാഗമായി രണ്ടും ഒന്നിച്ചു നടക്കുമായിരുന്നു. പേരിടീലിന്റെ സാധാരണ പതിവ് പിതാവിന്റെ പേര് പുത്രനു നൽകുക എന്നതാണ്. അതിൻപ്രകാരം സഖര്യാവ് എന്ന പേര് നൽകുവാൻ ഒരുങ്ങിയപ്പോൾ ഏലിസബേത്ത് "യോഹന്നാൻ" എന്ന പേര് ആണ് ഇടേണ്ടത് എന്നു പറഞ്ഞു. സഖര്യാവിന് ദർശനത്തിൽ ദൂതൻ നൽകിയ നിർദ്ദേശം എലിസബേത്ത് അറിഞ്ഞിരുന്നു. അവരുടെ കുടുംബത്തിൽ ഈ പേരുള്ളവർ ആരും ഇല്ലല്ലോ എന്നു പറഞ്ഞപ്പോൾ സഖര്യാവിന്റെ ആഗ്രഹം ചോദിക്കുകയും സഖര്യാവ് ഇവന്റെ പേര് യോഹന്നാൻ എന്ന് എഴുതികാണിക്കുകയും ചെയ്തു. ആ നിമിഷത്തിൽ തന്നെ സഖര്യാവ് സംസാരിക്കുവാനും തുടങ്ങി.

നമ്മുടെ ജീവിതത്തിൽ എന്തെല്ലാം ആകുലതകളും തടസ്സങ്ങളും നേരിട്ടുകൊള്ളട്ടെ. എന്റെ ജീവിതത്തിൽ അവൻ അറിയാതെ ഒന്നും സംഭവിക്കുകയില്ല എന്ന് വിശ്വസിക്കുക. ദൈവഹിതത്തിനു വിധേയരായി ജീവിക്കുക പലപ്പോഴും പരപ്രേരണയ്ക്കു വശംവദരായി അല്ലെങ്കിൽ ഭൂരിപക്ഷ അഭിപ്രായം അനുസരിച്ച് തീരുമാനങ്ങൾ എടുക്കുവാൻ നാം ശ്രമിക്കാറുണ്ട്. ഭൂരിപക്ഷ അഭിപ്രായത്തിനും മറ്റുള്ളവരുടെ നിർബന്ധത്തിനും അനുസരിച്ച് പ്രവർത്തിക്കാതെ, ദൈവഹിതം മനസ്സിലാക്കി ജീവിതത്തെ ക്രമീകരിക്കുവാൻ നമുക്ക് കഴിയണം. ഇവിടെ മാതാവും പിതാവും തങ്ങൾക്ക് ദൈവത്തിൽ നിന്ന് ദാനമായി ലഭിച്ച മകന്റെ പേര് ഇടുന്നതിൽ യോജിക്കുന്നു. അതായത് തങ്ങളുടെ മകന്റെ ഭാവി ദൗത്യത്തെക്കുറിച്ച് മാതാപിതാക്കൾക്ക് ഒരേ ദർശനമാണ് ഉള്ളത്. മാത്രമല്ല മക്കളെ സംബന്ധിച്ച് ഒരേ രീതിയിൽ ചിന്തിക്കുകയും നയിക്കുകയും ചെയ്യുമ്പോൾ ആ ഭവനം ശ്രേഷ്ഠഭവനമായി മാറുന്നു. മാത്രമല്ല ഈ ഭവനം ദൈവഹിതത്തിനു വിധേയപ്പെട്ടു ജീവിക്കുന്ന ഭവനം ആയിരുന്നു. നമുക്ക് ദൈവഹിതത്തിനു വിധേയപ്പെടാം. നമ്മുടെ കുഞ്ഞുങ്ങളെ ദൈവഹിതത്തിനു വിധേയപ്പെടുന്നവരായി നമുക്ക് വളർത്താം.

### തങ്ങളുടെ സന്തോഷം മറ്റുള്ളവരുമായി പങ്കുവെക്കുന്ന മാതാപിതാക്കൾ

കർത്താവു അവൾക്കു വലിയ കരുണ കാണിച്ചു എന്നു അയൽക്കാരും ചാർച്ചക്കാരും കേട്ടിട്ട് അവളോടുകൂടെ സന്തോഷിച്ചു (വി. ലൂക്കോ. 1:58), ദൈവത്തിന്റെ സർവ്വകല്പനയിലും കുറ്റമില്ലാതെ നടന്നിരുന്ന ഈ ദമ്പതികളുടെ ജീവിതത്തിലുണ്ടായ ശക്തമായ ദൈവസാന്നിദ്ധ്യം അയൽക്കാരും ചാർച്ചക്കാരും ഒന്നിച്ചു പങ്കിടുന്നു. "മച്ചിയായവളെ മക്കലുടെ സന്തോഷമുള്ള മാതാവാക്കി" മാറ്റുവാൻ ദൈവത്തിനു കഴിയും. പണ്ട് പരിഹസിച്ചവർ ഇന്ന് ദൈവകൃപ തിരിച്ചറിഞ്ഞ് ദൈവത്തെ മഹത്വപ്പെടുത്തുന്നു. തങ്ങൾ അനുഭവിച്ച സന്തോഷം, അനുഗ്രഹം മറ്റുള്ളവരുമായി പങ്കുവക്കുന്നു. ഒരു അനുഗ്രഹീതമായ സാമൂഹ്യ ജീവിതം നയിച്ചവർ ആയിരുന്നു ഈ മാതാപിതാക്കൾ.

അയൽക്കാരും ബന്ധുക്കളും നമ്മുടെ സന്തോഷത്തിൽ നമ്മോടൊത്തു സന്തോഷിക്കുവാനും അവരുടെ സന്തോഷത്തിൽ നമുക്ക് അവരോടൊത്തു സന്തോഷിക്കുവാനും ഇന്നു നമുക്ക് കഴിയുന്നുണ്ടോ? ആധുനിക ജീവിതസൗകര്യങ്ങൾ മനുഷ്യനു സ്വന്ത പാർപ്പിടങ്ങളിൽ തന്നെ സന്തോഷിക്കാനും മറ്റുമുള്ള സൗകര്യങ്ങൾ ഉള്ളതിനാൽ അയൽക്കാരും ബന്ധുക്കളും ഇന്നു അന്യം നിന്നുകൊണ്ടിരിക്കുന്ന സാഹചര്യമാണ്. നമ്മുടെ ജീവിതത്തിൽ അവർക്ക് സ്ഥാനം കൊടുക്കുമ്പോൾ അവരുടെ ജീവിതത്തിൽ നമുക്കും സ്ഥാനം ഉണ്ടാകും. പരസ്പര സഹകരണത്തിന്റെയും പങ്കുവെക്കലിന്റെയും മനസ്സുള്ളവർക്ക് മാത്രമേ ഈ പരസ്പരബന്ധം നിലനിർത്തുവാൻ സാധിക്കുകയുള്ളു. സഖര്യാവും എലിസബേത്തും അവരുടെ ജീവിതത്തിൽ തങ്ങളുടെ ചാർച്ചക്കാരോടും അയൽക്കാരോടും നല്ല ബന്ധം പുലർത്തിയിരുന്നവർ ആയിരുന്നു. അതിനാൽ ആണ് ഈ കുടുംബത്തിലെ സന്തോഷം എല്ലാവരുടെയും സന്തോഷകാരണമായി മാറുന്നത്. നമുക്കും മറ്റുള്ളവരുടെ സന്തോഷത്തിലും, ദുഃഖത്തിലും പങ്കുചേരുവാൻ സാധിക്കട്ടെ.

### മകന്റെ ഭാവിയെപ്പറ്റി വ്യക്തത ഉണ്ടായിരുന്ന മാതാപിതാക്കൾ

കേട്ടവർ എല്ലാവരും അതു ഹൃദയത്തിൽ നിക്ഷേപിച്ചു. ഈ പൈതൽ എന്താകും എന്നു പറഞ്ഞു കർത്താവിന്റെ കൈ അവനോടുകൂടെ ഉണ്ടായിരുന്നു. (വി. ലൂക്കോ. 1:66). യോഹന്നാന്റെ ജനനവും പേരിടീലുമായി ബന്ധപ്പെട്ട സംഭവവികാസങ്ങൾ എല്ലാവരുടെയും മനസ്സിൽ ഭയമുളവാക്കി. ഈ ശിശു ആരായിത്തീരും? എന്ന ഒരു ചിന്ത എല്ലാവരിലും ഉണ്ടായി. ഇതിനു വ്യക്തമായ മറുപടി യോഹന്നാന്റെ പിതാവായ സഖര്യാവ് തന്നെ പറയുന്നുണ്ട്. "നീയോ പൈതലേ അത്യുന്നതന്റെ പ്രവാചകൻ എന്നു വിളിക്കപ്പെടും. കർത്താവിന്റെ വഴി ഒരുക്കുവാനും നമ്മുടെ ദൈവത്തിന്റെ ആർദ്രകരുണയാൽ അവന്റെ ജനത്തിനു പാപമോചനത്തിൽ രക്ഷാപരിജ്ഞാനം കൊടുപ്പാനുമായി നീ അവനു മുമ്പായി നടക്കും." തന്റെ മകനെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതി എന്താണ് എന്ന് സഖര്യാവ് വ്യക്തമായി മനസ്സിലാക്കി. ഒരു ശിശു ജനിക്കുക എന്നതു തന്നെ എത്രയോ അത്ഭുതകരമായ വസ്തുതയാണ്. യോഹന്നാന്റെ ജനനസമയത്തു സംഭവിച്ചതുപോലുള്ള അത്ഭുതങ്ങൾ ഇല്ലെങ്കിൽ തന്നെയും ഓരോ ശിശുവും അപാര സാദ്ധ്യതകളുടെ നിഗൂഢനിക്ഷേപ ചെപ്പാണ്. ഒരു ശിശുവിന്റെ സാമീപ്യത്തിൽ എത്തുന്ന മുതിർന്നവരുടെ വാക്കും നോട്ടവും വിചാരം പോലും അവരുടെ വളർച്ചയെ നിയന്ത്രിക്കുന്ന ഘടകങ്ങളാണെന്നോർക്കുമ്പോൾ ഓരോ ശിശുവും എത്രമാത്രം ശ്രദ്ധയോടെ വളർത്തപ്പെടണം എന്നു നാം മനസ്സിലാക്കണം.

വി. യോഹന്നാൻ സ്നാപകന്റെ ജനനത്തിന്റെ ഞായർ സഭ ശിശുദിനമായി ആചരിക്കുന്നു. ജനനം മുതൽ വളർച്ചയുടെ വിവിധ ഘട്ടങ്ങളിൽ ദൈവകൃപയുടെ നിഴലിൽ വളരുവാൻ ഇന്നത്തെ ശിശുക്കൾക്ക് സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. മാതാപിതാക്കൾ തങ്ങളുടെ കുഞ്ഞുങ്ങളുടെ ശാരീരിക വളർച്ചയിലും ആത്മീയവളർച്ചയിലും ആരംഭം മുതൽ ശ്രദ്ധിക്കണം. ഇങ്ങനെ ശ്രദ്ധയോടെ വളർത്തപ്പെടുന്ന ശിശുക്കളാണ് ഭാവിയുടെ വാഗ്ദാനങ്ങളായി മാറുന്നത്. അങ്ങനെ അവരെ ശ്രദ്ധയോടെ വളർത്തുവാൻ ദൈവത്തിന്റെ അദൃശ്യമായ ഒരു കരുതലും സംരക്ഷണയും ആവശ്യമാണ്.

ഇന്നത്തെ പഴയനിയമ വായനയിൽ ദൈവത്തിന്റെ അദൃശ്യമായ കരുതലും സംരക്ഷണയും ലഭിച്ച രണ്ടു കുഞ്ഞുങ്ങളെക്കുറിച്ചു നാം വായിക്കുന്നു. മരുഭൂമിയിലെ കഠിനമായ ദാഹത്തിൽ നിന്ന് ഹാഗാറിന്റെ പുത്രനായ യിശ്മായേലിനെയും (ഉൽപ്പത്തി 21: 1–21) നൈൽ നദിയിലെ ജലത്തിൽ നിന്ന് മോശയെയും (പുറപ്പാട് 2:1–10) ദൈവം സംരക്ഷിച്ചതായി നാം വായിക്കുന്നു. യോഹന്നാൻ സ്നാപകനും കർത്താവിന്റെ കൈ അവനോടുകൂടെ ഉണ്ടായിരുന്നതിനാൽ സത്യത്തിന്റെ പ്രസംഗകനായി ജീവിച്ചു. അവൻ തന്റെ മാതൃഗർഭം മുതൽ പരിശുദ്ധാത്മാവുകൊണ്ട് നിറഞ്ഞു. ജനത്തിന്റെ ഹൃദയത്തിൽ രക്ഷയുടെ സുവിശേഷം വിതപ്പാനും മാനസാന്തരസ്നാനം പ്രസംഗിപ്പാനും പാപമോചനം വാഗ്ദാനം ചെയ്യുവാനും ഏലിയാ ദീർഘദർശിയുടെ ശക്തിയിലും ആത്മാവിലും നടന്നു. ഇന്നത്തെ സെദറായിൽ നാം വായിക്കുന്നതുപോലെ നിന്റെ സത്യവചനപ്രകാരം മാനസാന്തരത്തിനു യോഗ്യമായ ഫലം പുറപ്പെടുവിക്കുവാൻ തക്കവണ്ണം തിന്മകളിൽ നിന്നും ഞങ്ങളെ തിരിപ്പിച്ച് സത്യത്തിന്റെ പ്രവാചകന്മാരാക്കി ഞങ്ങളെ ആക്കിതീർക്കണമേ എന്നു പ്രാർത്ഥിക്കാം.





**കൊല്ലം മെത്രാസന ഇടയൻ ഡോ. ജോസഫ് മാർ ദിവന്നാസിയോസിന്റെ കല്പനപ്രകാരം, ഫാ. വൈ. തോമസിന്റെ ചികിത്സാ ക്ഷേമനിധിയിലേക്ക്, മൈനാഗപ്പള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് ദൈവാലയത്തിൽ നിന്നും സമാഹരിച്ച 101000/ രൂപ ഇടവക വികാരി ഫാ. വി. ജി. കോശി വൈദ്യൻ മെത്രാപ്പോലീത്തായെ ഏൽപ്പിക്കുന്നു.**



**ഡിസംബർ 4 മുതൽ 11 വരെ നടക്കുന്ന പ്രാർത്ഥനാ വാരത്തിന്റെ വിവിധ ദിവസങ്ങളിലെ ധ്യാന ചിന്തകൾ അടങ്ങിയ പുസ്തകത്തിന്റെയും, പ്രാർത്ഥനാ വാരത്തിന്റെ പോസ്റ്ററിന്റെയും പ്രകാശന കർമ്മം വൈദിക ട്രസ്റ്റി ഫാ. ഡോ. സജി അമയിൽ ആത്മായ ട്രസ്റ്റീ റോണി വർഗീസിനു നൽകിക്കൊണ്ട് നിർവ്വഹിക്കുന്നു. കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ബിജു മാത്യു, ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, സെക്രട്ടറി ഐസക് തോമസ് എന്നിവർ പങ്കെടുത്തു.**







Church Calendar

# "The Coalition for Initiation and the Vision from Initiation"

## Birth of St. John the Baptist (Children's Day) Luke 1:57-80


### Fr. Geevarghese Thomas




The circumcision in Judaism holds due significance in symbolising the covenantal relationship with God, as part of God's promise with Abraham. Every circumcised person in God bears a new identity in experiencing a new relationship with God. In the New Testament, Apostle Paul links Circumcision and Baptism to Christ's death. In Colossians 2:11,12 - St. Paul says, "In him (Christ) you were also circumcised with a circumcision not performed by human hands, by the removal of the body of the flesh by the circumcision of Christ, having been buried with him in baptism, in which you were also raised with him through your faith in the working of God, who raised him from the dead" (Greek word *sarx* (flesh) refers to the sinful state of human beings). Therefore, once prevailed obligatory custom is replaced or fulfilled in and through Christ, as a sign of receiving Christ (or Seal of Christ) through Grace (Grace here intended as Sacrament of Baptism, that is, to be buried in Christ and be made alive in Christ). Every adult or infant receiving this Grace must be united in faith to Christ for inheriting salvation.

The naming of a newborn boy in Judaism is also done after eight days, that is on (or during) the day of circumcision. Until circumcision, it is customary that the parents must not disclose the name of their child to anyone and they should not call the decided name of the child even between themselves.

**Reflections -**

**1. The family bound in prayers experiences coalition in God's Grace.**

*"On the eighth day they came to circumcise the child, and they were going to name him Zechariah after his father. But his mother said, "No; he is to be called John." (v.59, 60)*

It was a startling experience for the gathered people to learn how Zechariah's speech was restored on affirming Elizabeth's proposal of naming the child as John. How did Elizabeth opine the same name as revealed by Gabriel to Zechariah, even in his state of muteness? How was a coalition formed in irregular custom, when Judaism is so particular about giving names? The Scripture records a beautiful highlight about this couple - *"Both of them were righteous before God, living blamelessly according to all the commandments and regulations of the Lord"* (Luke 1:6). The coalition towards God's plan is a "way of life" by exemplifying righteous living and leading in the TORAH (Law or Commandment) of God. Abiding the TORAH is the expression of fervent piety in Judaism, or to put in common terms- prayerful life. The old age, the shame of barrenness, social stigmas of Jewish culture, none of these became a hindrance in the prayerful life of Zechariah and Elizabeth. The abidance, steadfastness and prayerful oneness in all the odds and disgrace, could strengthen them for a coalition in receiving God's Grace.

For infants, the Sacrament of Baptism (the Service of Initiation) is the Grace which has to be received in coalition of the parents in the Spirit of prayerful communion. This is not just a custom of naming, but more importantly an initiation into the eternal inheritance, the covenant of God's Love and all above receiving the seal of Christ in our being! A song commemorating the departed from the Syriac Orthodox Liturgy affirms thus -

*Those who are sealed in - holy baptism*
*With the seal of Christ*
*Who ate His Holy Body*
*And drank His Absolving Blood*
*Shall be raised up from the dust*
*To life eternal and shall*
*Be clothed in - garments of glory.*

മശിഹായുടെ റൂശ്മാ
മാമോദീസായാൽ സംപ്രാപിച്ചോരായ്
തൃപ്പാവന തനു ഭക്ഷിച്ച്
പുണ്യനിണം പാനം ചെയ്തോർ
പൂഴിയിൽ നിന്നും താൻ മൂലം,
പ്രാണനോടേറി ധൂളികുട-ഞ്ഞതി തേജോ
വസ്ത്രം ചാർത്തീടും

(Qolo, Wednesday Matins, *Sheema* Prayers)

Today, "peace" and principle of "ecumenism" is often talked about in religious as well as secular platforms. But in the social dimension of living, this principle must become a "way of life" in the smallest unit of society, which is "the family". Most of the indifferences, ego clashes and separations are the aftermath of lack of prayerful communion among the members of the families. Therein the mutuality in righteousness and blameless prayerful life of Zechariah and Elizabeth, teaches us a lesson to be bound in prayers and experience coalition in receiving God's Grace.

**2. The Grace of God (through Initiation) helps in having the vision of spiritual role.**

God has a plan for all of us. We all have been entrusted with some roles in enhancing the spirituality of this creation. Be it through a birth, life or even death, God has something to reveal through us, in all our humble submissions to God's Will. The Biblical history teaches us, how God chose 'individuals', the people of God (Old Israel) as well as the New Israel (the Universal Church of Faithful in Christ) and led them all towards the economy of God's Salvific works, or even to be partakers in His earthly ministry and continue the privilege of Christian discipleship in modern age. Though we often fail in perfecting our Christian call, even with a small realisation of our call, we should remind ourselves of being separated; separation from the old being to a new being with new spiritual roles. As St. Paul reminds us- *"So if anyone is in Christ, there is a new creation: everything old has passed away; look, new things have come into being! All this is from God, who reconciled us to himself through Christ and has given us the ministry of reconciliation; that is, in Christ, God was reconciling the world to himself, not counting their*

*trespasses against them, and entrusting the message of reconciliation to us. So we are ambassadors for Christ, since God is making his appeal through us; we entreat you on behalf of Christ: be reconciled to God. For our sake God made the one who knew no sin to be sin, so that in him we might become the righteousness of God"* (2 Corinthians 5:17-21). In being a new creation in Christ, it is most important to know that, we are reminded of our spiritual roles only through Grace above.

With the circumcision (Initiation into God's Salvific plan by Grace) of John, Zechariah being filled by the Holy Spirit prophecies about John- *"And you, child, will be called the prophet of the Most High, for you will go before the Lord to prepare his ways, to give his people knowledge of salvation by the forgiveness of their sins"* (v. 76, 77). Here, Zechariah sees the prophetic role of John in preparing the way for the Messiah!

Today, the envisioning of spiritual roles is dwindled by the pursuits in securing the stratas of this world. As a "called out" (Greek: *ekklesia* ~ Church) group, we being initiated into a new identity, we are bestowed with the Grace to undertake some spiritual roles in enhancing the spirituality of this world. Every parent wishes good health, good education, good job, and altogether a good career for their child; but above all every parent must have a vision of the spiritual role of their child towards God, towards the Church, towards the community and should be parenting them in making them realise their spiritual roles. Apparently, the "new being" receiving the Grace (initiation) must grow in the bestowed Spirit, as for John it is said - *"The child grew and became strong in spirit"* (v.80).

**Conclusion**

Remember the days, when our tender hands were held by our parents to attend the Divine Liturgies! It is a perfect picture of peace and prayerful oneness in the family! Surely, when there is a union through blameless prayerful communion, righteous living, the family prepares itself in receiving God's Grace with one heart and one mind, even in the most difficult and challenging phases of life. Zechariah and Elizabeth led a prayerful life and were able to have a coalition to experience oneness in their thoughts to receive the Grace of God. This coalition initiates fountain of Grace of God, in the lives barren of hope and by the stigmas of the cultural menaces. This initiation into Grace must be realised in submitting ourselves to God's plan and envision the spiritual roles bestowed upon us to recreate ultimately the newness of the entire creation, preparing the generations for the second coming of Christ into the restored Paradise! May God bless us. ❑



**ആർപ്പൂക്കര മാർ ഗ്രീഗോറിയോസ് ചാപ്പലിൽ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് വി. കുർബ്ബാന അർപ്പിച്ചു. ചാപ്പൽ ട്രസ്റ്റിയും ഇടവകയിലെ മറ്റു അംഗങ്ങളും ചേർന്ന് തിരുമേനിയെ സ്വീകരിച്ചു. വി. കുർബ്ബാനക്ക് ശേഷം സൺഡേസ്കൂൾ, എം.ജി.ഓ.സി.എസ്.എം കുട്ടികളുമായി തിരുമേനി സംവാദത്തിൽ ഏർപ്പെട്ടു.**



**വാർദ്ധക്യത്തിൽ ആയി രോഗവസ്ഥയിൽ കഴിയുന്ന സ്ത്രീകളെ സംരക്ഷിക്കുന്ന സ്ഥാപനമായ കോട്ടയം ആർപ്പൂക്കര ആശാകേന്ദ്രത്തിൽ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് സന്ദർശനം നടത്തി. സിസ്റ്റർ പോളിന, സിസ്റ്റർ സാറ, സിസ്റ്റർ തബീത എന്നിവർ ചേർന്ന് തിരുമേനിയെ സ്വീകരിച്ചു. സ്ഥാപനത്തിലെ അമ്മമാർ തിരുമേനിക്കു പൂച്ചെണ്ടുകൾ നൽകി സ്നേഹം അറിയിച്ചു.**



**അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം 'ആമോസ്' പ്രധാന ശുശ്രൂഷകരുടെ വടക്കൻ മേഖല ഏകദിന സമ്മേളനം പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ കത്തീഡ്രലിൽ നടന്നു. ഡോ. തോമസ് മോർ അത്താനാസ്യോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. ശുശ്രൂഷക സംഘം പ്രസിഡന്റ് ഡോ. യൂഹാനോൻ മോർ തേവോദോറോസ് മെത്രാപ്പോലീത്താ അധ്യക്ഷനായി.**



**പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം പ്രവർത്തിച്ചുവരുന്ന പെയിൻ &പാലിയേറ്റീവ് കെയർ സെന്ററിന്റെ സ്നേഹസ്പർശം പദ്ധതിയുടെ ഭാഗമായി ഡയാലിസിസ് നടത്തിവരുന്ന രോഗികൾക്ക് ഒരു കൈത്താങ്ങാകുവാൻ സൗജന്യ ഡയാലിസിസ് കിറ്റ് വിതരണത്തിന്റെ ആദ്യ മാസത്തെ വിതരണോൽഘാടനം പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഡയറക്ടർ ഫാ. ആന്റണി പൗലോസിനു നൽകി നിർവഹിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ സന്നിഹിതനായിരുന്നു.**

# Berklee Indian Ensemble Earns Grammy Nomination in Best Global Music Album Category

## Their 2022 album 'Shuruaat' features the likes of tabla maestro Zakir Hussain, vocalist-composer Shankar Mahadevan, singer Shreya Ghoshal and more

While the Recording Academy Awards - The Grammys - were announced, Indian music found its place with Berklee Indian Ensemble's Album 'Shuruaat' nominated in the Best Music Album category.

Previously known as the Best World Music Album category when it started in 1991, the category sees Berklee Indian Ensemble being nominated alongside Nigerian artist Burna Boy, Beninese singer-songwriter and powerhouse vocalist Angelique Kidjo with Lebanese trumpeter Ibrahim Maalouf, Indo-American sitarist-composer and vocalist Anoushka Shankar with Metropole Orkest, Jules Buckley and Manu Delago, plus Japanese multi-instrumentalist Masa Takumi.

Released in July, the Berklee Indian Ensemble's album Shuruaat was a culmination of the decade they'd spent performing in the U.S., India and different parts of the world. Spanning jazz, prog-rock, Indian classical and more, the album brought in Indian veterans such as tabla maestro Zakir Hussain, composer-singer Shankar Mahadevan, Kannada vocalist Vijay Prakash and playback singer Shreya Ghoshal, plus New Delhi duo Shadow and Light, among others.

It comprises reimagined versions of Tamil film songs, two tributes to jazz-fusion pioneers Shakti and four original compositions created by members of the ensemble, including Dhruv Goel, Sashank Navaladi, Sharon Renold and Armeen Musa.

Founder Annette Philip took to Instagram to talk about the nomination, sharing, "So it's been a couple of hours and I'm still very happy. The Berklee Indian Ensemble Shuruaat album has been nominated for Best Global Music Album. We're 98 musicians and even more amazing engineers and all sorts of people who worked on this. It took a village to get this out and we could not be more grateful to everyone who considered us and made this possible. Lots more music coming."





She added in the post's description, "Thank you all soooooo much for your support and encouragement. Means the world. Gosh… From that seed of an idea 11 years ago to our massive global fam… grateful. It's been such a journey with this fam and with this project itself. Surreal moment. We did it, my loves. Together. Umahs and Huggles! Tummy happy! Biriyani and hotpot for errrbodyyyy [sic]."

The Grammys take place on February 5th next year.

(Source: https://rollingstoneindia.com/)

### Musician, innovator, and influencer

Annette Philip is a musician, innovator, and influencer. A versatile vocalist hailing from Kerala, India, she is known for her dense choral arrangements, for concept-driven productions, and for delivering on big dreams. A seasoned recording and touring artist, composer, pianist, and voiceover professional, she's a judge and vocal consultant on the Emmy-winning American TV choral contest Sing That Thing! on WGBH (PBS). Among her various accolades are Woman of the Year in 2016 from the India New England Foundation and Artist of the Year in 2018 from the New England Choice Awards for her work as a musical impresario and thought leader.



Philip's career has included memorable collaborations and performances with Grammy-winning artists such as A. R. Rahman, Bill Whelan, Zakir Hussain, Terri Lyne Carrington, Angelique Kidjo, Philip Bailey, Buster Williams, Jack DeJohnette, and Ysaye Barnwell as well as prolific artists such as Pandit Anindo Chatterjee, Nona Hendryx, Shreya Ghoshal, Ghatam Giridhar Udupa, Ranjit Barot, Shankar Mahadevan, and Clinton Cerejo. She was a featured soloist on a Jazz Urbane record produced by the late George Duke.

A faculty member at Berklee College of Music since 2010, Philip is the founder and director of the Berklee Indian Ensemble, a viral phenomenon with close to 200 million views of its videos to date. From the ensemble grew an institute, Berklee India Exchange (BIX), of which she's artistic director. The BIX ecosystem builds collaborative dynamism between Berklee and India through original content, high-profile artist collaborations, innovative educational offerings, and career pathways for Berklee students and alumni.

Creating community through art and conversation are at the core of everything Philip does. Prior to her Boston years, in 2003 she founded Artistes Unlimited (AU) in New Delhi, India, a performing arts collective that promoted collaboration among musicians in the city. With a vast repertoire spanning genres such as jazz, rock, R&B, funk, and Indian and Western classical music, among others, AU became one of India's largest, most diverse youth platforms for musicians, with a rotating lineup of over 250 artists. Today, Philip has taken this mission global through the internationally acclaimed and multiple-award-winning vocal quartet Women of the World. Performing in 37 languages, the four singers—representing Japan, Italy, India, and the U.S. via Haiti—believe that learning about myriad world cultures through song is one of the most powerful ways to gain and spread more understanding, respect, and acceptance of one another.



Philip has personally experienced the healing power of creativity and imagination through such art forms as music, dance, photography, poetry, and fashion such as saris. In response to the COVID-19 pandemic and lockdown, she launched the online reflection series keeping it light with Annette Philip, through which she inspires her global audience to use simple, effective tools like visualization meditation, alignment breathing techniques, and mental pivots to find and create more calm, healing, and positivity. She plans to launch a keeping it light book, podcast, community resource page, global tour, and concert series, using her global platform to share her affirming message of self-love, resilience, and kindness with those who need it the most.

(Member of Delhi Janakpuri St. Gregorios Orthodox Church)





ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് ജന്മശതബ്ദി സ്മാരകമായി പിഎംജിഎംസി ട്രസ്റ്റും മുളന്തുരുത്തി ROTARY CLUB അംഗങ്ങളുടെ സഹകരണത്തോടു കൂടി ഭിന്നശേഷിയുള്ള ഒരു കുട്ടിക്ക് നൽകുന്ന 'കരുതൽ ഭവനത്തിന്റെ' ശിലാസ്ഥാപനകർമ്മം PMGMCT ട്രസ്റ്റ് പ്രസിഡന്റ് ഗീവർഗ്ഗീസ് മാർ കൂറിലോസും, ഗീവർഗീസ് മാർ പീലക്സിനോസും ചേർന്ന് നിർവഹിക്കുന്നു.



സുൽത്താൻബത്തേരി ഭദ്രാസന ഇടയൻ ഡോ. ഗീവർഗീസ് മാർ ബർണബാസ് അയ്യൻകൊല്ലി സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയത്തിൽ നിന്ന് ഇടവക സന്ദർശനം ആരംഭിച്ചപ്പോൾ.



ഇടുക്കി ഉപ്പുകുന്ന് പള്ളി ഇടവകാംഗങ്ങൾ ഇടവക മെത്രാപ്പോലീത്താ സഖറിയ മാർ സേവേറിയോസിനൊപ്പം.